ലക്കം 2, ജ്ഠാൻയുഎ്രി 1, 2015
Issue 2, 1st of January 2015

# The World in KALEIDOSCOPIC HUES

## Malayalam-English Digital Magazine

**A digital magazine that aims to introduce *pristine* English to the Malayalam world**

മലയാള ലോകത്തിലേക്ക് കലർപ്പില്ലാത്ത ഇങ്ഗ്ളിഷിനെ പരിചയപ്പെടുത്താൻ ശ്രമിക്കുന്ന ഒരു ഡിജിറ്റൽ മാസിക.

**Includes a good quality English Learning Programme**

നല്ല നിലവാരമുള്ള ഒരു ഇങ്ഗ്ളിഷ് പഠന പദ്ധതിയും ഇതിൽ ഉണ്ട്.



ഇങ്ഗ്ളിഷ് പഠനവുമായി ബന്ധപ്പെട്ട പേജുകളിൽ ശബ്ദം അനുബന്ധിച്ചിട്ടുണ്ട്. ഇത് പ്രവർത്തിക്കണമെങ്കിൽ ഈ ഫൈൽ കമ്പ്യൂട്ടറിൽ തുറക്കേണ്ടതാണ്. സ്മാട്ട്ഫോൺ, ടാബ്ളറ്റ് എന്നിവയിൽ ശബ്ദം പ്രവർത്തിക്കില്ല. കമ്പ്യൂട്ടറിൽ Adobe Reader X അല്ലെങ്കിൽ XIൽ ആണ് ഈ ഫൈൽ തുറക്കേണ്ടത്. Adobe Flash Player കമ്പ്യൂട്ടറിൽ install ചെയ്തിരിക്കേണം. ഈ ലിങ്കിൽ നിന്നും അത് ഡൗൺലോഡ് ചെയ്യാവുന്നതാണ്.

ഈ ഡിജിറ്റൽ മാസികയിൽ പലയിടത്തും വെബ് ലിങ്കുകൾ കാണാവുന്നതാണ്. ഇന്റർനെറ്റുമായി ബന്ധം സ്ഥാപിച്ചതിന് ശേഷം അവ ക്ളിക്ക് ചെയ്താൽ, വെബ്സൈറ്റ് തുറക്കണമോ, ബ്ളോക്ക് ചെയ്യണമോ, അതുമല്ലെങ്കിൽ Cancel ചെയ്യണമോ എന്ന ചോദ്യം പ്രത്യക്ഷപ്പെടുന്നതാണ്. വെബ് തുറക്കാനാഗ്രഹമുണ്ടെങ്കിൽ Allow ക്ളിക്ക് ചെയ്യുക. വെബ് തുറക്കാൻ താൽപ്പര്യമില്ലെങ്കിൽ Cancel ക്ളിക്ക് ചെയ്യുക. Block ക്ളിക്ക് ചെയ്യരുത്. അങ്ങിനെ ചെയ്താൽ ആ വെബ്സൈറ്റ് യാതൊരു Pdf ഫൈലിലൂടെയും തുറക്കാൻ ആവില്ല. അഥവാ ഇങ്ങിനെ സംഭവിക്കുകയാണെങ്കിൽ ഈ പ്രശ്നം പരിഹരിക്കാൻ Adobe Readerൽ Edit മെനുവിൽ, Preferenceലൂടെ Trust Manager തിരുത്തേണ്ടതാണ്.


VICTORIA INSTITUTIONS
Aaradhana, DEVERKOVIL 673508
Calicut district, Kerala, India
admn@victoria.org.in, victoriainstitutions@gmail.com
www.victoria.org.in


ഈ ഡിജിറ്റൽ മാസിക റിലീസ് ചെയ്യുന്ന വിവരം മാസംതോറും അറിവ് ലഭിക്കാൻ ആഗ്രഹമുണ്ടെങ്കിൽ subscribe@victoria.org.inഎന്ന ഈ-മെയ്ലിലേക്ക്, Subscribe എന്ന Subject ഓട്കൂടി നിങ്ങളുടെ ഈ-മെയ്ലിൽ നിന്നും മെയ്ൽ അയക്കുക

BOOKS
SUBMISSIONS
Previous Location

# അവതാരിക

The World in KALEIDOSCOPIC HUESന്റെ രണ്ടാം ലക്കമാണ് ഇത്. ആദ്യ ലക്കം ഗംഭീരമായ രീതിയിൽ ഡൗൺലോഡ് ചെയ്യപ്പെട്ടിട്ടുണ്ട് എന്ന് അവകാശപ്പെടാൻ പറ്റില്ല. ഡൗൺലോഡ് ചെയ്യാൻ വച്ചിരുന്ന അഞ്ച് വ്യത്യസ്ത വെബ്പേജുകളിലും കൂടി മൊത്തമായി ഏതാണ്ട് 1500 ഓളം ഡൗൺലോഡുകളാണ് ഉണ്ടായിട്ടുള്ളത്.

കുറച്ചുപേർ സബ്സ്ക്രൈബ് (Subscribe) ചെയ്തിട്ടുണ്ട്. അവർക്ക് ഓരോ മാസവും ഈ ഡിജിറ്റൽ മാസികയുടെ ഡൗൺലോഡ് ലിങ്ക് ഈമെയ്ലായി ലഭിക്കുന്നതാണ്. Subscribe ചെയ്യാൻ ആഗ്രഹിക്കുന്നവർ subscribe@victoria.org.inഎന്ന ഈമെയ്ലിലേക്ക് Subscribe എന്ന് സബ്ജക്റ്റ് ഫീൽഡിൽ അക്ഷരതെറ്റ് കൂടാതെ എഴുതിക്കൊണ്ട് ഒരു ഈമെയ്ൽ അയക്കുക. സ്ഥിരീകരിച്ചുകൊണ്ടുള്ള ഒരു മറുപടി തത്സമയം സ്വമേധയാ തിരിച്ച് ലഭിക്കുന്നതാണ്. ഈ ഡിജിറ്റൽ മാസിക സൗജന്യമായാണ് വിതരണം ചെയ്യുന്നത് എന്ന് മനസ്സിലാക്കുക.

വിക്റ്റോറിയഃ ഇൻസ്റ്റിറ്റ്യൂഷൻസ് കുറേ വർഷങ്ങളായി കലർപ്പില്ലാത്ത, വിക്റ്റോറിയൻ കാലഘട്ട ഇങ്ഗ്ളീഷിനെ പ്രചരിപ്പിക്കുന്നതിൽ മുഴുകിയിരിക്കുകയാണ്. വിക്റ്റോറിയഃ ഇൻസ്റ്റിറ്റ്യൂഷൻസ്ന്റെ വെബ്സൈറ്റ് യൂആർഎൽ പലപ്പോഴായി മാറ്റി മാറ്റി ഇന്നുള്ള www.victoria.org.inഎന്നതിൽ സ്ഥിരപ്പെടുത്തിയിരിക്കുകയാണ്. വിക്റ്റോറിയഃ ഇൻസ്റ്റിറ്റ്യൂഷൻസ് പല ഡിജിറ്റൽ പുസ്തകങ്ങളും പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. മിക്കവയും ഇങ്ഗ്ളീഷിലാണ്. എല്ലാം സൗജന്യമായി ഇന്റർനെറ്റിൽ ലഭ്യമായിരുന്നു ഇത്രയും കാലം. എന്നാൽ ചിലത് ഇനി മുതൽ ചെറിയ വില നൽകിയാലാണ് ലഭിക്കുള്ളു. അവയുടെ വിവരങ്ങൾ ഈ പേജിൽ ലഭ്യമാണ്. ഈ സൗജന്യ ഡിജിറ്റൽ മാസിക മുന്നോട്ട് കൊണ്ടുപോകാനുള്ള സാമ്പത്തിക ശക്തിസംഭരിക്കാനാണ് ഇങ്ങിനെചെയ്യുന്നത്.

ഈ ഡിജിറ്റൽ മാസിക സാധാരണ ഗതിയിൽ വിക്റ്റോറിയഃ ഇൻസ്റ്റിറ്റ്യൂഷൻസ്ന്റെ ഈ വെബ്പേജിൽ നിന്നും ഡൗൺലോഡ് ചെയ്യാവുന്നതാണ്, എല്ലാ മാസവും. എന്നാൽ ചിലപ്പോഴൊക്കെ വിക്റ്റോറിയഃ ഇൻസ്റ്റിറ്റ്യൂഷൻസ്ന്റെ വെബ് പേജുകൾ ഇന്ത്യയിൽ തടസ്സപ്പെടുന്നതായി അനുഭപ്പെട്ടിട്ടുണ്ട്. അതേ സമയം പുറം രാജ്യങ്ങളിൽ യാതോരു തടസ്സവും കൂടാതെ ഈ വെബ്പേജുകൾ വീക്ഷിക്കാനും ആവും. ഇത് എന്തുകൊണ്ടാണ് സംഭവിക്കുന്നത് എന്നറിയില്ല. ഇന്ത്യൻ സർക്കാർ ഈ വെബ്പേജ് തടസ്സപ്പെടുത്താനായി യതോരു ഉത്തരവും നൽകിയിട്ടുള്ളതായി അറിവില്ല. അതിനുള്ള കാരണവും ഇല്ല. അപ്പോൾപിന്നെ സംസ്ഥാന സർക്കാരിന്റെയോ, അല്ലെങ്കിൽ കേന്ദ്ര സർക്കാരിന്റെയോ, ഐടി വകുപ്പുകളിലെ ഏതെങ്കിലും ജീവനക്കാർ കരുതിക്കൂട്ടി കുസൃതി ഉദ്ദേശത്തോടെ ഇടക്കിടക്ക് സംസ്ഥാനതലത്തിലോ, അല്ലെങ്കിൽ ദേശീയതലത്തിലോ, ആയി ഈ വെബ്പേജിന്റെ ഐപി തടസ്സപ്പെടുത്തുന്നുണ്ടാവാം. അറിയില്ല. ഇങ്ങിനെ ചെയ്യാൻ വളരെ എളുപ്പമാണ്. ചില പ്രത്യേക നിയന്ത്രണ സ്താനത്ത് വെബ്സേവറിന്റെ ഐപി എന്റർ ചെയ്യലും, ഒരു ക്ളിക്കും മതിയാകും. വെബ്പേജ് അപ്രത്യക്ഷപ്പെടും. സംസ്ഥാനതലത്തിലോ, അല്ലെങ്കിൽ ദേശീയതലത്തിലോ.

ഇങ്ങിനെ വിക്റ്റോറിയഃ ഇൻസ്റ്റിറ്റ്യൂഷൻസ്ന്റെ വെബ് പേജ് ഇന്ത്യയിൽ എവിടെയെങ്കിലും അപ്രത്യക്ഷപ്പെട്ടാൽ, വിദേശ പ്രോക്സി സേവറുകളിലൂടെ ഈ വെബ്പേജ് വീക്ഷിക്കാനാവും. ഇതിന് പറ്റിയ സൗജന്യമായ ബ്രൗസറാണ് Tor bundle. കൂടുതൽ കഴിവുകളുള്ള മറ്റ് സോഫ്റ്റ്വെറുകളും ലഭ്യമാണ്. അവയിൽ ഒന്ന് ഇതാണ്.

വെബ്പേജ് തടസ്സപ്പെടുന്ന കാരണത്താൽ തന്നെ The World in KALEIDOSCOPIC HUESന്റെ ഡൗൺലോഡ് ലിങ്കുകൾ ഏറ്റവും കുറഞ്ഞത് നാല് വ്യത്യസ്ത വെബ് പേജുകളിൽ ലഭ്യമായിരിക്കും. അവ ഇവയാണ്. Victoria Institutions website, The World in Kaleidoscopic Hues download page, Archive.org, Gutenberg.

**ഇങ്ഗ്ളീഷ് പഠനം**: പഠിക്കാൻ ഏറ്റവും എളുപ്പമായ ഭാഷയാണ് ഇങ്ഗ്ളീഷ്. എന്നിട്ടും ഈ രാജ്യത്തിൽ ഇങ്ഗ്ളീഷ് അറിയുന്നവർ വളരെ കുറവാണ്. മാത്രവുമല്ല, ഇങ്ഗ്ളീഷ് അറിയുന്നവരിൽ പലരും പ്രാക്ട്സ് ചെയ്യുന്നത്, കഠിനമായ നിയന്ത്രണങ്ങളിൽനിന്നും പുറത്തു കടക്കുന്നവർ പൊതുവേകാണിക്കുന്ന തരത്തിലുള്ള ഒരു തരം കാനൂൽ അഥവാ തെമ്മാടിത്തര ഇങ്ഗ്ളീഷാണ്. ലോലമായതും, അതീവ മര്യാദവാക്കുകളുള്ളതും, ആരേയും തരംതാഴ്ത്താത്തതോ, അല്ലെങ്കിൽ ആരിലും ദിവ്യനിലവാരം നിക്ഷേപിക്കാത്തതോ ആയ പഴയകാല ഇങ്ഗ്ളണ്ടിലെ സാമാന്യമായ ഇങ്ഗ്ളീഷാണ് ഈ ഡിജിറ്റൽ മാസിക പഠിപ്പിക്കാൻ ശ്രമിക്കുന്നത്.

നല്ലനിലവാരമുള്ള ഇങ്ഗ്ളീഷ് ഈ നാട്ടിൽ പ്രചരിക്കാത്തത്, അത് ജനങ്ങൾക്ക് ലഭിക്കരുത് എന്ന നാട്ടു പ്രമാണിമാരുടെ തീരുമാനം കൊണ്ടൊന്നുമാത്രമാണ്. കാരണം, പൊതുജനം ഇങ്ഗ്ളീഷ് പഠിച്ചാൽ അവരിലെ അധമത്തം മാഞ്ഞ് പോകും.

COVER PAGE
NEXT PAGE
ONE PAGE Back
Previous Location
Go to PAGE No:
SEARCH
CLOSE

# സെപ്റ്റംബർ 11, 2001

2001 സെപ്റ്റംബർ 11 ന് എമെ്റിക്കയിലെ Lower Manhattanലെ World Trade Centreലെ രണ്ട് കൂറ്റൻ കെട്ടിടങ്ങളിലും വിമാനങ്ങൾ വന്നിടിച്ചു. World Trade Centre ലോകത്തിൽ അന്നുള്ള കെട്ടിടങ്ങളിൽ വച്ച് ഏറ്റവും ഉയരമുള്ളതായിരുന്നു. വാനോളം മുട്ടിനിൽക്കുന്ന രണ്ട് വൻ തൂണുകൾ പോലുള്ള കെട്ടിടങ്ങൾ. 110ത്തോളം നിലകളുള്ളതാണ് ഈ കെട്ടിടങ്ങൾ.

ഇത് ഒരു ആക്രമണമായിരുന്നു. ആദ്യത്തെ വിമാനം ഇടിച്ചപ്പോൾ വിമാനത്തിലെ പൈലറ്റിന് സംഭവിച്ച എന്തോ അബദ്ധമാണ് എന്നാണ് എല്ലാവരും വിചാരിച്ചത്. ഇതിനാൽ തന്നെ അടുത്തുള്ള ടവറിലെ ആളുകൾ താഴെക്ക് ഇറങ്ങാൻകൂട്ടാക്കിയില്ല. ആദ്യത്തെ വിമാനം 8.46 ന് ഇടിച്ചെങ്കിൽ, രണ്ടാമത്തെ വിമാനം 9.30 ന് ഇടിച്ചു. ഇതിന് തൊട്ടുപിന്നാലെ, 9.37 ന് ഒരു വിമാനം എമെ്റിക്കൻ സായുധസേനാ കേന്ദ്രമായ പെന്റഗണ്ണിൽ വന്ന് ഇടിച്ചു. മറ്റൊരു വിമാനം ഇതേപോലെ എവിടെയോ ഇടിക്കാനായി വിമാന റാഞ്ചികൾ കീഴ്പ്പെടുത്താനായി ശ്രമിച്ചപ്പോൾ, മുമ്പേ നടന്ന സംഭവ വികാസങ്ങൾ അറിഞ്ഞിരുന്ന ആ വിമാനത്തിലെ യാത്രക്കാർ, വിമാന റാഞ്ചികളുമായി മൽപ്പിടുത്തം നടത്തിയതിന്റെ ഫലമായി വിമാനം 10.30 ന് Stonycreek Township, Pennsylvania, എന്ന സ്ഥലത്ത് ഇടിച്ചിവീണു. എല്ലാ വിമാനങ്ങളിലേയും യാത്രക്കാർ മരിച്ചു.

എല്ലാം കൂടി 3000 ഓളം ആളുകൾ മരിച്ചു. ഫയർ ഫോസിലെ 343 പേരും, പോലിസിലെ 72 പേരും, World Trade Centre ലെ ടവറുകളിൽ നിന്നും ജനങ്ങളെ രക്ഷിക്കുന്നതിനിടയിൽ മരിച്ചു. കാരണം അവർ ഉള്ളിലായിരുന്നപ്പോൾ കെട്ടിടം താഴേക്ക് വീണു. കെട്ടിടങ്ങൾ വിണത് ഇടിയുടെ ആഘാതത്തിലല്ല. മറിച്ച്, വിമാനങ്ങളിൽ ഉണ്ടായിരുന്ന ഇന്ധനം ടവറുകളിലൂടെ ഇറങ്ങി, അഗ്നിയുളവാക്കി, ടവറിന്റെ കോൺക്രീറ്റിലെ ഇരുമ്പ് ഉരുക്കിയാണ് കെട്ടിങ്ങൾ നിലംപതിച്ചത്.

കെട്ടിടത്തിന് മുകളിലെ നിലകളിൽ ഉണ്ടായിരുന്ന ആളുകൾക്ക് താഴെവരാൻ പലപ്രയാസങ്ങളും നേരിട്ടു. വിമാനം ഇടിച്ച ഫ്ളോറിന് മുകളിൽ നിന്നു താഴോട്ട് വരിക അസാധ്യമായിരുന്നു. തീ കാരണം. അതേ സമയം, കെട്ടിടത്തിലെ elevators (ലിഫ്റ്റുകൾ) അപകടത്തെത്തുടർന്ന് പ്രവർത്തന രഹിതമായതിനാലും, ഇങ്ങിനെയുള്ള അവസരങ്ങളിൽ ലിഫ്റ്റ് ഉപയോഗിക്കുന്നത് ആപത്താണ് എന്ന വിശ്വാസത്താലും, എല്ലാവരും സ്റ്റെയ്ർകെയ്സിലൂടെയാണ് താഴോട്ട് നീങ്ങി രക്ഷപ്പെടാൻ ശ്രമിച്ചത്. എന്നാൽ 110 വരെ നിലകളുള്ള ഉയരങ്ങളിൽ നിന്നും താഴെക്ക് ഓടാൻ എല്ലാവർക്കും ആയില്ല. ചിലർ നിലത്ത് ഇരുന്നു. അങ്ങിനെയിരുന്നവരിൽ ചിലരുടെ സുഹൃത്തുക്കളും കൂടെയിരുന്നു. ഇങ്ങിനെ കുടുങ്ങിപ്പോയ ആളുകളെ രക്ഷിക്കാനായി ഫയർഫോസ് ഉദ്യോഗസ്ഥരും പോലീസ് ഉദ്യോഗസ്ഥരും ജനപ്രളയത്തെ നേരിട്ടുകൊണ്ട് മുകളിലേക്കും ഓടി. കുറേപ്പേർ രക്ഷപ്പെട്ടു.

അമിതമായ തീയും പുകയും കാരണം ആളുകൾ പലരും, ജനലിലൂടെ പുറത്ത് തൂങ്ങിനിന്നു. പലരും ആകാശ ഉയരങ്ങളിൽ നിന്നും താഴേക്ക് ചാടി. വീഡിയോയിൽ

അടുത്ത പേജിൽ തുടരും................................

താഴേക്ക് ചാടുന്ന ചിത്രവും കാണാം.

വടക്കുള്ള ടവറിന്റെ 106, 107 നിലകളിലുള്ള Windows on the World എന്ന പേരിലറിയപ്പെടുന്ന റെസ്റ്റോറന്റിൽ ഉണ്ടായിരുന്ന എല്ലാരും മരിച്ചു. വിമാനം ഇടിച്ചയുടനെ, താഴേക്കുള്ള ഏണിപ്പടി നിശ്ചുപോയിരുന്നു. പുകയും തീയും കൊണ്ടോ, അല്ലെങ്കിൽ താഴേക്ക് ചാടിയത് കൊണ്ടോ, അതുമല്ലെങ്കിൽ കെട്ടിടം 102 മിനുറ്റുകൾ കഴിഞ്ഞ് നിലത്ത് വീണപ്പോഴോ, അവർ മരിച്ചു.

ആദ്യത്തെ ടവറിൽ വിമാനം ഇടിച്ചപ്പോൾ, രണ്ടാമത്തെ ടവറിൽ നിന്നും ഇതിനെക്കുറിച്ച് ആളുകൾ പലരും അവരുടെ ഭർത്താവിനോട് / ഭാര്യയോട് സംസാരിച്ചുകൊണ്ടിരുന്നു. അപ്പോൾ വീട്ടിലിരുന്ന ആളുകൾ അവരുടെ ടീവിയിൽ രണ്ടാമത്തെ ടവറിലേക്ക് മറ്റൊരു വിമാനം വന്നിടിക്കുന്ന രംഗം കണ്ടു. എന്നുവച്ചാൽ അവർ സംസാരിച്ചുകൊണ്ടിരുന്ന ആളുകൾ (ഭർത്താവ് / ഭാര്യ) ഇതോടെ അപകടത്തിൽ പെടുകയായി എന്നർത്ഥം.

ഈ ഭയങ്കരമായ ആക്രമണം ലോകമെമ്പാടും മുസ്ളിംസിന്റെ പേരിനോടൊപ്പം ഭീകരർ എന്ന അപരനാമം നൽകാനോ അല്ലെങ്കിൽ കൂടുതൽ ദൃഢമാക്കാനോ, പര്യാപ്തമായി. എന്നാൽ ഇസ്ളാം എന്ന മതം യഥാർത്ഥത്തിൽ ഭീകരവാദത്തെ ന്യായികരിക്കുന്നുണ്ടോ?

പ്രവാചകനായ മുഹമ്മദ് പഴയകാല അറബി സാമൂഹിക വ്യവസ്ഥകളിലെ അതിക്രൂരതകളിൽ നിന്നും സംസ്കാരശൂന്യതകളിൽനിന്നും വിട്ടുനിന്ന ഒരു വ്യക്തിയായിരുന്നു. എന്തോ ആത്മീയ നിയന്ത്രണം ഇദ്ദേഹത്തിന്റെ ജീവിത്തിന് ഹേതുവായിട്ടുണ്ടായിരുന്നു. മാത്രവുമല്ല, ഏഷ്യൻ ഉച്ചനീചത്വ സമ്പ്രദായങ്ങളിൽനിന്നും വിട്ടുനിൽക്കാൻ ജനങ്ങളെ, സ്വന്തം ജീവിതത്തിലെ ശൈലികളിലൂടെ, പ്രേരിപ്പിക്കുകയും ചെയ്തിരുന്നു. ഇദ്ദേഹത്തെ പലപ്പോഴും വേദനാജനകമായ രീതിയിൽ അപമാനിക്കുകയും, കല്ലെറിയുകയും ചെയ്തവരെ അവസാനം കീഴടക്കിയപ്പോൾ, മാപ്പ് കൊടുത്ത് വിട്ട വ്യക്തിയുമാണ് ഇദ്ദേഹം. പിന്നെ എങ്ങിനെയാണ് ഭീകരവാദത്തിന്റെ ഒരു പരിവേഷം ഇസ്ളാമിന് വന്നത്? അതോ, ഫ്യൂഡൽ ഭാഷകൾ സംസാരിക്കുന്നവരിൽ ഇസ്ളാമിന്റെ പ്രചോദനങ്ങൾക്ക് ശക്തികുറയുന്നുണ്ടോ?

എമെിറിക്കയിൽ 3000 പേർ മരിച്ചു. കാര്യമായൊരു വർഗ്ഗീയകലാപമോ, ഏഷ്യക്കാരെ ആക്രമിക്കലോ ഒന്നും തന്നെ സംഭവിച്ചില്ല. ഇത് ഒരു ഇങ്ഗ്ളിഷ് രാഷ്ട്രത്തിന്റെ ഏന്ത് കഴിവാണ് കാണിക്കുന്നത്? പക്വതയോ, വിഡ്ഢിത്തമോ, അല്ലെങ്കിൽ രാജ്യം അന്യാധീനപ്പെട്ടതോ?

1993ൽ ഭീകരവാദികൾ 680 കിലോ സ്ഫോടകവസ്തുക്കൾ വച്ച ഒരു ട്രക്ക് വടക്കേ ടവറിനടിയിൽ വച്ച് പൊട്ടിത്തെറിപ്പിച്ചു. താഴത്തെ നിലകൾ നിലപതിപ്പിച്ച്, ആ ടവറിനെ തെക്കെ ടവറിന്മേൽ വീഴ്ത്തുകയെന്നതായിരുന്നു ഇതിന്റെ ഉദ്ദേശം. എന്നാൽ അഞ്ച് നിലകൾപൊളിഞ്ഞെങ്കിലും ടവർ വീണില്ല. 6 പേർ മരിക്കുകയും, ടവറിന് മുകളിലുണ്ടായിരുന്ന 50000ത്തോളം പേർക്ക് കുറേനേരത്തേക്ക് ശ്വാസം കിട്ടാതെ വരികയും ചെയ്തു.

ഇത്യാദി ഭീകരവാദങ്ങൾക്ക് പിന്നിൽ മറ്റൊരു ചരിത്രമുണ്ട്. രണ്ടാം ലോക മഹായുദ്ധത്തിന് ശേഷം എമേറിക്കയിലേക്ക് എല്ലായിടത്ത്നിന്നും കുടിയേറ്റക്കാർ പ്രവഹിച്ചു. എമെിറിക്കയോട് യുദ്ധം ചെയ്ത ജേമെൻകാരും, ജപ്പാൻകാരും, ഇറ്റലിക്കാരും, കൂടാതെ യഹൂദരും, ഏഷ്യക്കാരും, ആഫ്രിക്കക്കാരും മറ്റും. ഈ പുതിയ ചുറ്റുപാടിൽ എമെിറിക്കയുടെ വിദേശനയം തന്നെ ഈ കുടിയേറ്റ ലോബികളുടേതായി മാറി. യഹൂദർക്ക് പാലിസ്റ്റീനിൽ ഒരു രാജ്യം യഹൂദലോബിയുടെ ആവശ്യാനുസരണം എമെിറിക്ക പടുത്തുകൊടുത്തു. ഇത് ലോക സമാധാനത്തിന് തന്നെ ഒരു വൻ ഭീഷണിയായി. മാത്രവുമല്ല ലോകത്തെമ്പാടുമുള്ള യഹൂദരോട് ചെയ്ത ഏറ്റവും വലിയ ക്രൂരതയുമായിരുന്നു ഈ ശുദ്ധ പറ്റിക്കൽ. ലോകത്തിലെ എല്ലാ ദിക്കിൽ നിന്നു എത്തിയ യഹൂദർക്ക് മറ്റൊരു ജനസമൂഹം നൂറ്റാണ്ടുകളായി ജീവിക്കുന്ന ഒരു ഇടം അവരുടെ രാജ്യം പടുക്കാൻ കാണിച്ച് കൊടുക്കുകയായിരുന്നു. യഹൂദരുടെ വരും തലമുറകൾക്ക് ഒരിക്കലും സമാധാനം ലഭിക്കരുത് എന്ന ഒരു കുരുട്ടു ബുദ്ധിയും ഇതിൽ ഇല്ലായിരുന്നുവോ എന്നറിയില്ല. എന്നാൽ ഇസ്ലാമിക ഭീകരവാദത്തിന് ഇത്രമാത്രം ന്യായീകരണം ലഭിക്കുന്ന ഒരു കാര്യം മറ്റൊന്നില്ല. എന്നാൽ പാലസ്തീൻകാരോട് ചെയ്ത അനീതി ഒരു മുസ്ലിം പ്രശ്നമായല്ല കാണേണ്ടത്.  ഇത് പൊതുവായ ഒരു അനീതിയായാണ് കാണേണ്ടത്.

ഇസ്റേലികൾക്ക് ലോകത്തിന്റെ മറ്റേതെങ്കിലും ആൾപാർപ്പില്ലാത്ത ഒരു ഇടത്ത് രാഷ്ട്രമുണ്ടാക്കിക്കൊടുത്താൽ ഇസ്ലാമിക ഭീകരവാദത്തിന്റെ ഒട്ടുമുക്കാൽ ശക്തിയും ക്ഷയിക്കും. എമെിറിക്കക്ക് ഇനിയങ്ങോട്ട് എന്താണ് സംഭവിക്കുകയെന്നു പറയാനും ആവില്ല. കാരണം, അത് രണ്ടാം ലോക മാഹായുദ്ധം കഴിഞ്ഞതോട്കൂടി ഒരു ഇങ്ഗ്ളിഷ് രാഷ്ട്രം എന്ന പദവിയിൽ നിന്നും നിരന്തരം അകന്നുകൊണ്ടിരിക്കുകയാണ്. പറത്ത് നിന്നും വന്നു നിറയുന്ന ഓരോ ലോബിയുടേയും ആവശ്യാനുസരണം ഇന്ന് എമെിറിക്ക ചാഞ്ചാടിക്കൊണ്ടിരിക്കുകയാണ്.

മധ്യേഷ്യയുടെ ഒരു Map കാണുക

COVER PAGE
NEXT PAGE
ONE PAGE Back
Previous Location
Go to PAGE No:
SEARCH
CLOSE

# പോമ്പി Pompeii





Human moulds at Pompeii



പോംപി എന്ന നഗരം 2000 വർഷങ്ങൾക്ക് മുമ്പ് വെസൂവ്യസ് അഗ്നിപർവ്വതത്തിൽ നിന്നും ഉതിർന്ന ലാവയാലും, ചാരത്താലും, മാഗ്നയാലും മൂടപ്പെട്ടുപോയി. ഇറ്റലിയിലെ Campania പ്രദേശത്തെ ആധുനിക Naplesസിന് വളരെ അടുത്തായി സ്ഥിതിചെയ്തിരുന്ന ഒരു പുരാതന റോമൻ പട്ടണ-നഗരമായിരുന്നു പോംപി. ഈ അടുത്തകാലങ്ങളിൽ ഈ സ്ഥലത്തിന് മുകളിൽ ഉള്ള മണ്ണ് മാറ്റി വിശാലമായ നഗരത്തെ പുറത്തുകൊണ്ടുവന്നു.

11000ത്തോളം ആളുകളുള്ളതും, പലതരം സൗകര്യങ്ങളുള്ളതുമായ ഒരു നഗരമായിരുന്നു ഇത്. വെസൂവ്യസ് അഗ്നിപർവ്വതം പൊട്ടുന്നത് അന്നത്തെ ചരിത്രകാരനായ പ്ലിനി ദ് യങ്ങർ (Pliny the Younger) കുറച്ച് ദൂരത്ത് നിന്ന് വീക്ഷിച്ചതിന്റെ ദൃക്സാക്ഷി വിവരണം നൽകിയിട്ടുണ്ട്.

ഈ നഗരം മണ്ണുമാന്തി പുറത്തുകൊണ്ടുവന്നപ്പോൾ അസാധാരണമായ ചില കാഴ്ചകളാണ് കണ്ടത്. മനുഷ്യർ ലാവയാലും, ചാരത്താലും മാഗ്നയാലും മൂടപ്പെട്ട് മനുഷ്യപ്രതിമകൾ പോലുള്ള രൂപങ്ങൾ എല്ലായിടത്തും. പെട്ടെന്ന് സംഭവിച്ചതും, തികച്ചും അപ്രതീക്ഷിതവുമായ ഈ അപകടത്തിൽപെട്ട പലരും പല കാര്യങ്ങൾ ചെയ്യുന്ന രീതിയിലാണ് കാണപ്പെട്ടത്.

ഈ നഗരം അപ്രത്യക്ഷമായിട്ട് ഏകദേശം 1500 വർഷങ്ങൾക്ക് ശേഷം 1599ൽ ആണ് ആദ്യമായി കണ്ടെത്തിയത്. അതിന് 150 വർഷങ്ങൾക്ക് ശേഷം ഒരു സ്പാനിഷ് സൈനിക എഞ്ചിനീയറായ Rocque Joaquin de Alcubierre ഈ പ്രദേശത്തെ വീണ്ടും കണ്ടെത്തി. 1700-ഓളം വർഷങ്ങൾ മണ്ണിന് അടിയിൽ പെട്ടിരുന്ന നഗത്തിലെ മിക്ക വസ്തുക്കളും യാതോരു കേടും കൂടാതെ നിലനിൽക്കുന്നതായി കാണപ്പെട്ടു. ഇവിടെ നിന്നും കിട്ടിയ വസ്ത്തുക്കളും നഗര സംവിധാനങ്ങളും റോമൻ നഗരങ്ങളെക്കുറിച്ച് വളരെയധികം വിവരങ്ങൾ നൽകി.

1599ൽ മണ്ണിനടിയിലൂടെ സർനോ (Sarno) നദീജലം ഒഴുക്കാനായി കുഴിച്ചപ്പോളാണ് ചിത്രങ്ങളും ശിലാലിഖിതങ്ങളും ഉള്ള ചുമരുകൾ ശ്രദ്ധയിൽ പെട്ടത്. ഔദ്യാഗികമായി കുറച്ചുകൂടി കുഴിച്ച് പരിശോധിച്ചതിന് ശേഷം, കണ്ടെത്തിയകാര്യങ്ങൾ വീണ്ടും മണ്ണിട്ട് മൂടുകയാണ് ചെയ്തത്. ഇങ്ങിനെ മണ്ണിട്ട് മൂടിയത് ചില കാര്യങ്ങൾ ജനങ്ങളറിയാതിരിക്കാനായിരുന്നു.

1764ലാണ് ഗൗരവമായ പരിശോധനകൾ പിന്നീട് നടന്നത്. ഇത് ചെയ്യുമ്പോൾ ചിലയിടത്ത് മനുഷ്യശരീരങ്ങൾ മുമ്പുണ്ടായിരുന്ന ഇടങ്ങളിൽ മനുഷ്യാകൃതിയിലുള്ള ശൂന്യതകാണപ്പെട്ടു. ഇതിലേക്ക് പ്ളാസ്റ്റർ ഓഫ് പാരിസ് ഒഴിച്ച് അവിടങ്ങളിൽ ഉണ്ടായിരുന്ന മനുഷ്യരൂപങ്ങളുടെ ശിൽപ്പങ്ങളും ഉണ്ടാക്കി. തുടർന്നുള്ള മണ്ണുമാറ്റലുകളിലൂടെ, പണ്ട് ഈ പ്രദേശം കണ്ടുപിടിച്ചിട്ടും വീണ്ടും കുഴിച്ചുമൂടിയതിന്റെ കാരണം മനസ്സിലായി. വളരെയധികം ലൈംഗികതയുമായി ബന്ധപ്പെട്ട ചിത്രങ്ങളും, ലിഖിതങ്ങളും, ശിൽപ്പങ്ങളും, സൗകര്യങ്ങളും, ഉപകരണങ്ങളും ഈ നഗരത്തിൽ കാണപ്പെട്ടു. പലതും ആധുനിക കാലഘട്ടത്തിൽ കണ്ടാൽ പോലും, ജിജ്ഞാസ ഉളാവാക്കാൻ കെൽപ്പുള്ളതായിരുന്നു. അടുത്ത പേജിൽ തുടരും................................

1819 ലെ രാജാവായ. Francis I of Naples പോംപി എക്സിബിഷൻ കാണാൻ വരികയും, കണ്ടകാര്യങ്ങൾ രാജാവിൽ ഞെട്ടലുളവാക്കുകയും, ഇതിനെത്തുടർന്ന് ഇവിടുള്ള രതിയുമായി ബന്ധപ്പെട്ട എല്ലാ ചിത്രങ്ങളും ശിൽപ്പങ്ങളും മറ്റ് വസ്തുക്കളും ഒരു രഹസ്യ ഇടത്ത് പൂട്ടിവയ്ക്കാനും ഉത്തരവിട്ടു. ഇങ്ങിനെ വീണ്ടും ഏകദേശം 100 വർഷങ്ങളോളം ഇവ ഒളിഞ്ഞുകിടന്നു. 1960ൽ കുറച്ചു കാലത്തേക്ക് ഇവ തുറക്കപ്പെട്ടു. 2000ത്തിലാണ് അവസാനം പൊതുജനത്തിനായി തുറക്കപ്പെട്ടത്. പ്രായപൂർത്തിയാകാത്തവർക്ക് ഇന്നും ഈ വസ്തുക്കൾ വച്ചിരിക്കുന്ന മുറികളിൽ കയറണമെങ്കിൽ ഒന്നുകിൽ കൂടെ ഉണ്ടായിരിക്കേണം, അല്ലെങ്കിൽ അവരുടെ രക്ഷിതാവിന്റെ ലിഖിതരൂപത്തിലുള്ള അനുവാദ കത്ത് വേണം.

കഴിഞ്ഞ കുറേകാലമായി പോംപി ഇറ്റലിയിലെ ഏറ്റവും പേരുകേട്ട ടൂറിസ്റ്റ് കേന്ദ്രങ്ങളിൽ ഒന്നാണ്. ഓരോ വർഷവും ദശലക്ഷക്കണക്കിന് സന്ദർശകരാണ് ഈ നഗരത്തിന്റെ അവശിഷ്ടങ്ങൾ കാണാൻ എത്തുന്നത്.

നഗരം വലുതായതുകൊണ്ട്, ഈ നഗരത്തിന്റെ പലഭാഗങ്ങൾ കാണാൻ സന്ദർശകർക്ക് പല ദിവസങ്ങൾ ചിലവാക്കേണ്ടിവരും.

കൊടുത്തിരിക്കുന്ന വീഡിയോകളിൽ, വെസൂവ്യയസ് അഗ്നിപർവ്വതം പൊട്ടുന്നതും, ഇവിടുള്ള ജനങ്ങൾ രക്ഷപ്പെടാൻ ശ്രമിക്കുന്നതും മറ്റുമായ കാര്യങ്ങളെപ്പറ്റി പ്രതിപാദിക്കുന്നു.

COVER PAGE
NEXT PAGE
ONE PAGE Back
Previous Location
Go to PAGE No:
SEARCH
CLOSE

# മൃഗങ്ങളിലെ മനുഷ്യത്വവും മനുഷ്യരിലെ മൃഗീയത്വവും



BOOKS
SUBMISSIONS
Previous Location
Watch Video

മൃഗങ്ങൾക്ക് മനുഷ്യത്വമുണ്ടോ? ചോദ്യം മറ്റൊരു രീതിയിൽ ആക്കിയാൽ, മനുഷ്യർക്ക് മൃഗീയത്വമല്ലെയുള്ളത്? മനുഷ്യരുൾപ്പെടെയുള്ള എല്ലാ മൃഗങ്ങളും, *വിശപ്പ്-ഭക്ഷണം* എന്ന ഊരാക്കുടുക്കിനാൽ ബന്ധിക്കപ്പെട്ടിരിക്കുകയാണ്. എന്നിരുന്നാലും മിക്ക മൃഗങ്ങളും മറ്റു മൃഗങ്ങളെ കൊല്ലുന്നത് മൃഗീയമായി വേദനിപ്പിച്ചിട്ടല്ല. എന്നാൽ പലപ്പോഴും മനുഷ്യർ മറ്റ് മൃഗങ്ങളെ കൊല്ലുന്നത്, ഭക്ഷണത്തിനായിട്ടാണെങ്കിൽ കൂടി, മൃഗീയമായിട്ടാണ്.

ചൈന പോലുള്ള രാജ്യങ്ങളിൽ മൃഗങ്ങളേയും ഇഴജന്തുക്കളെയും ഭക്ഷണത്തിനായി കൊല്ലുന്നത് അമിതമായി വേദനപ്പിച്ചും നരകിച്ചും, ദീർഘനേരം ജീവൻ നിലനിർത്തിക്കൊണ്ടുമാണ്. ഇങ്ങിനെചെയ്താൽ, വേദനകൊണ്ടും, വെപ്രാളം കൊണ്ടും, വിഭ്രാന്തികൊണ്ടും ആ മൃഗങ്ങളിൽ എഡ്രിനാലിൻ (Adrenaline/Epinephrine) എന്ന ഹോർമോൺ അമിതമായി ഉൽപ്പാദിപ്പിക്കപ്പെടുമെന്നും, അങ്ങിനെ ലഭിക്കുന്ന ഇറച്ചിക്ക് ഗുണനിലവാരം കൂടുമെന്നൊക്കെയാണ് അവരുടെ ചിന്ത.

ലോകമെമ്പാടും തിമിംഗലങ്ങളെ വേട്ടയാടുന്നത് നിരോധിച്ചിരിക്കുകയാണ്. എന്നാൽ ലോക അഭിപ്രായത്തിന് യാതോരു വിലയും കൽപ്പിക്കാതെയാണ് ജപ്പാൻകാർ തിമിംഗലങ്ങളെ വേട്ടയാടുന്നത്. ഇവർ ഇത് അവരുടെ ശാസ്ത്രപരീക്ഷണങ്ങൾക്കാണ് എന്നാണ് ന്യായീകരിക്കുന്നത്.

എന്നാൽ പലപ്പോഴും മൃഗങ്ങൾക്ക് അനുകമ്പയും സഹായിക്കാനുള്ള ഭാവവും ഉണ്ടായിട്ടുള്ളതിന്റെ ഉദാഹരണങ്ങൾ ധാരളം ഉണ്ട്. ഇങ്ങിനെയുള്ള ചില വീഡിയോകളാണ് ഈ വെബ്പേജിൽ കൊടുത്തിരിക്കുന്നത്. അതോടൊപ്പം മനുഷ്യനെ സഹായിക്കുന്ന മൃഗങ്ങളെപ്പറ്റിയുള്ള വീഡിയോകളും കൊടുത്തിട്ടുണ്ട്.

ഒരു വീഡിയോയിൽ കടലിലൂടെ പോകുന്ന ചിലർ വലയിൽ കുടുങ്ങിക്കിടക്കുന്ന ഒരു തിമിംഗലത്തെ കാണുന്നു. പിന്നീട് അവർ മണിക്കൂറോളം പരിശ്രമിച്ച് വലമുഴുവൻ മുറിച്ച് മാറ്റുന്നു. ആദ്യം തിമിംഗലം അവരുടെ വരവിൽ അല്പം ഭയം കാണിക്കുന്നുണ്ടെങ്കിലും അവസാനം, പൂർണ്ണമായി രക്ഷനേടിയപ്പോൾ ആ കടൽ ജീവിയുടെ ഭാഗത്ത് നിന്നും നീണ്ട നേരം നന്ദിപ്രകടനം ഉണ്ടായി. തികച്ചും സന്തോഷകരമായ അനുഭവം. എന്നാൽ ഈ അനുഭവത്തിന്റെ വെളിച്ചത്തിൽ അത് വല്ല ജപ്പാൻകാരുടേയും അടുത്തുപോയാൽ, അതിനെ പിടിച്ച് കരയ്ക്ക് കൊണ്ട്പോയി തലകീഴായി കെട്ടിയിട്ട് കഴുത്തറത്ത് കൊല്ലപ്പെടും.

ഡോൾഫിനുകൾ മനുഷ്യനോട് വളരെ അടുത്ത് ബന്ധം പുലർത്താറുണ്ട് എന്ന് പറയപ്പെടുന്നു. ഇവർക്ക് ബുദ്ധിയും മനുഷ്യനോളം ഉണ്ട് എന്നാണ് കരുതപ്പെടുന്നത്. ബുദ്ധിയുള്ളത് കൊണ്ട് മാത്രം കാര്യമില്ലല്ലോ. കൈയും കാലും മറ്റ് യന്ത്രങ്ങളും മറ്റും ഇവയ്ക്കില്ല. കടലിൽ പെട്ടുപോയ പലരേയും ഡോൾഫിനുകൾ രക്ഷിച്ച കഥകളും ഉണ്ട്. ഇവിടെ കൊടുത്തിട്ടുള്ള ഒരു വീഡിയോയിൽ, ഡൈവർമാരുടെ മുന്നിൽ നിന്നും മാറതെ നിൽക്കുന്ന ഒരു ഡോഫിനെക്കുറിച്ചാണ്. കുറച്ചുനേരം ശ്രദ്ധിച്ചപ്പോഴാണ് അതിനെന്തോ പ്രശ്നമുണ്ടെന്ന് കണ്ടെത്തിയത്. മത്സ്യം പിടിക്കാനുപയോഗിക്കുന്ന ഒരു ചൂണ്ട അതിന്റെ മേൽ കുടുങ്ങിയിട്ടുണ്ടായിരുന്നു. ആ ചൂണ്ട ആ ഡോൾഫിന്റെ ദേഹത്ത് നിന്നും ഡൈവർമാർ മാറ്റുന്ന ദൃശ്യമാണ് വീഡിയോയിൽ.

ഇങ്ങിനെയുള്ള കാര്യങ്ങൾ ചെയ്യാൻ അനുകമ്പമാത്രം പോര. കഴിവും ധൈര്യവും, പരിചയവും ആവശ്യമാണ്.

മനുഷ്യരുമായി പല കാര്യങ്ങളിലും ഡോൾഫിനുകൾ സഹകരിക്കുന്നതായി പറയപ്പെടുന്നു. പുരാതന റോമൻ എഴുത്തുകാരനായ പ്ളിനി (Pliny) മത്സ്യബന്ധനത്തിൽ ഡോൾഫിനുകൾ മനുഷ്യരെ സഹായിക്കാറുണ്ട് എന്ന് എഴുതിക്കാണുന്നു. ഇന്നും ഇത് ചിലയിടങ്ങളിൽ നടക്കുന്നുണ്ട് എന്നാണറിയുന്നത്. ഡോൾഫിനുകൾ മനുഷ്യരെ സ്രാവുകളുടെ ആക്രമണങ്ങളിൽനിന്നും രക്ഷിച്ച ചരിത്രവും ഉണ്ട്. പല രാജ്യങ്ങളും ഡോൾഫിനെ മനുഷ്യന് തുല്ല്യമായ ഒരു വ്യക്തിയായി കാണുകയും, അവയെ കൊല്ലുന്നത് ശിക്ഷാർഹവുമാക്കിയിട്ടുമുണ്ട്. എന്നാൽ ജപ്പാൻ പോലുള്ള രാജ്യങ്ങൾക്ക് ഇത്യാദി ചിന്തകളില്ല. ഡോൾഫിൻ മാംസത്തിൽ രസത്തിന്റെ (Mercury) അളവ് കൂടുതലായത് കൊണ്ട് ജപ്പാനിലും അധികം പേർ ഇവരെ പിടിച്ച് തിന്നാറില്ല.

COVER PAGE
NEXT PAGE
ONE PAGE Back
Previous Location
Go to PAGE No:
SEARCH
CLOSE

# മരണത്തിനുമപ്പുറത്ത് നിന്ന്



He shows people where he was buried.

0:36 / 2:26

മരണത്തിന് അപ്പുറം എന്തെങ്കിലും ഉണ്ടോ? എന്തൊക്കെയോ ഇല്ലെ? മരണവുമായി ബന്ധപ്പെട്ട് പലതരം വിചിത്ര സംഭവങ്ങളും ലോകത്ത് പലയിടത്തു നിന്നും റിപ്പോട്ട് ചെയ്യപ്പെടുന്നുണ്ട്, ഇടക്കിടയ്ക്ക്.

ഈ വെബ്പേജിൽ എംബെഡ് ചെയ്തിരിക്കുന്ന ഒരു വീഡിയോയിൽ രണ്ടുകുട്ടികളുടെ അനുഭവങ്ങളാണ് പ്രതിപാദ്യവിഷയം. ഇതിൽ ഒരു കുട്ടിയുടെകാര്യം ചെറുതായി ഒരു ഉദാഹരണത്തിന് മാത്രമായാണ് പ്രതിപാദിക്കുന്നത്.

രണ്ടാം വയസ്സിൽ സംസാരിച്ചു തുടങ്ങിയ Cameron Macaulay എന്ന കുട്ടിക്ക് കഴിഞ്ഞ ജന്മത്തെക്കുറിച്ചുള്ള ഓർമ്മകൾ വന്നുകൊണ്ടിരിക്കുന്നു. Isle of Barra (ബാറാ ദ്വീപ്) എന്നുള്ള ഒരു സ്ഥലത്ത് താൻ ജീവിച്ചിരുന്നുവെന്നും, താമസിച്ചത് ബീച്ചിന് തൊട്ടുള്ള ഒരു വെള്ള നിറമുള്ള വീട്ടിലായിരുന്നുവെന്നും, ബീച്ചിൽ താൻ കളിക്കാറുണ്ടായിരുന്നു എന്നും, ബീച്ചിൽ വിമാനങ്ങൾ ഇറങ്ങാറുണ്ടായിരുന്നു എന്നും, വെളുപ്പും കറുപ്പും നിറമുള്ള ഒരു നായ തനിക്ക് ഉണ്ടായിരുന്നുവെന്നും, ഒരു കാറിടിച്ചാണ് താൻ മരിച്ചതെന്നും Cameron പറഞ്ഞുകൊണ്ടിരുന്നു. സ്കോട്ടിഷ് കുടുംബത്തിലാണ് ഈ ജന്മത്തിൽ ജനിച്ചിട്ടുള്ളത്. Cameron ന്റെ അമ്മായുടെ ഇങ്ഗ്ളീഷിന് സ്വാഭാവികമായും സ്കോട്ടിഷ് ചുവ ഉണ്ട്.

Skeptic മാസികയിലെ എഡിറ്ററായ Dr. Chris French എന്ന ആൾ ഇത് വെറും ടീവിയും മറ്റും കണ്ടതു കൊണ്ട് Cameronയിൽ ഉദിച്ച വ്യാജചിന്തകളാണെന്ന് പറയുന്നു. എന്നാൽ, ഇതിൽ കഴമ്പുണ്ട് എന്ന് പറയുന്ന വിദഗ്ദരും ഉണ്ടായിരുന്നു.

University of Virginia School of Medicineലെ Associate Professor, Medical director എന്നീ സ്ഥാനങ്ങൾ വഹിക്കുന്ന Jim B. Tuckerറുമായി ഇതുമായി Cameronന്റെ മാതാവ് ബന്ധപ്പെട്ടു. ഇദ്ദേഹം കുറേകാലമായി പുനർജന്മ പ്രതിഭാസത്തെക്കുറിച്ച് നിരീക്ഷണം നടത്തുന്ന വ്യക്തിയാണ്. ഇദ്ദേഹം ഈ സംഭവം അന്വേഷിക്കനായി എമെറിക്കയിൽ നിന്നും പറന്ന് Glasgow എത്തുന്നു.

തുടർന്ന് ഈ അവകാശങ്ങളുടെ കാതൽ തേടി Cameronന്റെ അമ്മ കുട്ടികളുമൊത്ത് Scotlandന്റെ പടിഞ്ഞാറൻ തീരത്ത് നിന്നും കുറച്ചു ദൂരം മാറിനിൽക്കുന്ന Isle of Barraയിലേക്ക് പോകുന്നു. Jim B. Tuckerഉം അവരോടൊപ്പം പോകുന്നു.

അവർ Isle of Barra യിലെത്തിയപ്പോൾ ആദ്യം ഈ വെള്ള വീടും മറ്റും കണ്ടത്താൻ കഴിഞ്ഞില്ല. എന്നാൽ പിറ്റേ ദിവസം ഔദ്യേഗിക വേദികളിൽ നിന്നും കിട്ടിയ ചില സൂചനകളുടെ അടിസ്ഥാനത്തിൽ നീങ്ങിയപ്പോൾ ആ വെള്ള വീടും ബീച്ചും, മറ്റും കാണ്ടെത്തുന്നു. Robertsons എന്ന പേരുമായി ബന്ധപ്പെട്ട രേഖകളും കണ്ടെത്തുന്നു. എന്നാൽ, Cameron തന്റെ പിതാവെന്ന് പറഞ്ഞിരുന്ന വ്യക്തിയുടെ യാതോരു ചരിത്ര രേഖയും കണ്ടെത്താൻ പറ്റിയില്ല.

ഈ വീഡിയോയിൽ, Jim B. Tuckerതന്നെ നിരീക്ഷണം നടത്തിയ മറ്റൊരു കേസും പ്രതിപാതിക്കപ്പെടുന്നുണ്ട്. എമെറിക്കയിലെ Gus Taylorഎന്ന കുട്ടി. ഈ ആൾ ഒന്നരവയസ്സുള്ളപ്പോൾ തന്നെ താൻ തന്റെ മരിച്ചുപോയ മുത്തച്ഛനായിരുന്നു എന്ന് അവകാശപ്പെടുന്നുണ്ട്. ഈ കുട്ടിക്ക് മുത്തച്ഛനെക്കുറിച്ച് യാതോരു കാണത്താലും അറിയാൻ സാധ്യതയില്ലാത്ത പല വിവരങ്ങളും അറിയുമായിരുന്നു.

രണ്ട് കുട്ടികളും ഒരു ജീവിതത്തിൽനിന്നും അടുത്തുള്ള ജീവിതത്തിലേക്ക് നീങ്ങിയത് ഒരു കുഴിയിലൂടെയാണെന്ന് (hole) പറയുന്നതും അത്ഭുതകരമായി തോന്നുന്നു.

Jim B. Tucker ഇത്യാദികാര്യങ്ങളെക്കുറിച്ച് കുറേകാലമായി അന്വേഷണം നടത്തുന്ന വ്യക്തിയാണ്. Life Before Life: A Scientific Investigation of Children's Memories of Previous Lives,എന്ന പുസ്തകത്തിന്റെ കർത്താവുമാണ് ഇദ്ദേഹം. ഇദ്ദേഹം Ian Stevenson എന്ന നിരീക്ഷകന്റെ പാതകളിലൂടെയാണ് ഈ വിഷയിത്തിലേക്ക് കടന്നത്.

# നാനോ ടെക്നോളജി: അസാധ്യ സാധ്യതകൾ



BOOKS
SUBMISSIONS
Previous Location
Watch Video



പരമാണുവിന്റെയും മോളിക്യൂളിന്റെയും നിലവാരങ്ങളിലേക്ക് നാം നീങ്ങിയാൽ, പ്രപഞ്ചം അനന്തമായ സൂക്ഷ്മമായ വിസ്തീർണ്ണങ്ങളിലേക്ക് പോകുന്നത് കാണാം. അവിടേയും പ്രദേശങ്ങളും, ദൂരങ്ങളും സമയവും മറ്റും അനന്തമായി കിടക്കുന്നു. വലുപ്പത്തിന് എന്നത് പോലെ സൂക്ഷ്മതയ്ക്കും പരിധികളുണ്ടോ എന്നത് സംശയമാണ്.

നാനോടെക്നോളജി ഈ പ്രദേശങ്ങളിലേക്ക് ഇറങ്ങിച്ചെന്ന് സാങ്കേതികകാര്യങ്ങൾ ചെയ്യുന്നു. ഈ പ്രേദശങ്ങളിൽ വസ്തുക്കളുടെ ഭൗതിക പെരുമാറ്റങ്ങളിലും മാറ്റം സംഭവിക്കുന്നു. ഇവയുപയോഗിച്ച് പലതും നിർമ്മിക്കാം. ഇവിടെ ഉള്ളത് അതീവ ചെറിയ വസ്തുക്കളാണ്. ഇവയിൽ ഒരോന്നിന്റെയും വലുപ്പം അതേപടി നിലനിർത്തിക്കൊണ്ട് കൂട്ടമായി നിർത്തിയാൽ, വിചിത്രങ്ങളായ കഴിവുകളുള്ള വസ്തുക്കൾ നിർമ്മിക്കാൻ സാധിക്കും.

ഇവയുടെ വലുപ്പത്തിന്റെ ചെറുപ്പം മനസ്സിലാക്കാൻ ഈ അനുപാതം ഉദാഹരണമായി ചിന്തിക്കുക. ഭൂമിയുടെ ഗോളവും, ഒരു ഗോട്ടിയും (ഗോലി) (playing marble). ഈ അനുപാതത്തിലള്ള ചെറിയകാര്യങ്ങളെക്കുറിച്ചാണ് ഇവിടെ പ്രതിപാദിക്കുന്നത്. ഇന്ന് ഈ അതീവ ചെറിയ വസ്തുക്കളെ നേരിട്ട് സമീപിക്കാനും അവയെ നിയന്ത്രിക്കാനുമുള്ള സാങ്കേതിക കഴിവ് നാനോ ടെക്നോളജിസ്റ്റുക്കൾക്കുണ്ട്.

നാനോടെക്നോളജിയുടെ സാധ്യതകൾ അനന്തമാണ്. രസതന്ത്രത്തിലും ബയോളജിയിലും ഊർജ്ജതന്ത്രത്തിലും വൈദ്യചികിത്സയിലും, വ്യവസായത്തിലും ശൂന്യാകാശ പര്യവേഷണത്തിലും മറ്റും ഉടനെയുള്ള ഭാവികാലങ്ങളിൽ തന്നെ കാര്യമായ മാറ്റങ്ങൾ നാനോടെനോളജി കൊണ്ടുവരാം.

എന്നിരുന്നാലും നാനോടെക്നോളജിയെ പലരും ഭയത്തോടെയും വീക്ഷിക്കുന്നുണ്ട്. വിചിത്ര കഴിവുകളുള്ള ആയുധങ്ങൾ നിർമ്മിക്കപ്പെടും. അവ കളിപ്പാട്ടങ്ങൾ പോലെ നിസ്സാരവിലക്ക് ഏവർക്കും ലഭിച്ചേക്കാം. ആർക്കും ഈ സാങ്കേതികവിദ്യ കൈവശപ്പെടുത്താം എന്നും വന്നേക്കാം. ഇതിന് ഒരു നല്ലവശമുണ്ടെങ്കിലും, ഭവിഷ്യത്ത് ആർക്കും എന്തും ഉണ്ടാക്കാം എന്നത് പോലെയാവും കാര്യങ്ങൾ.

അതിവേഗതയിൽ പ്രവർത്തിപ്പിക്കാവുന്ന കമ്പ്യൂട്ടറുകളും സ്വന്തമായി ബുദ്ധിയുപയോഗിച്ച് പ്രവർത്തിക്കുന്ന മെഷിനുകളും ഈ സാങ്കേതികവിദ്യയാൽ സാധ്യമാണ്. ഈ മെഷിനുകൾക്ക് സ്വയം പുനരുൽപ്പാദിപ്പിക്കാനോ, കോപ്പികൾ സൃഷ്ടിക്കാനോ സാധ്യമായേക്കാം. അന്ന് യന്ത്രങ്ങൾ ലോകം കീഴടക്കിയേക്കാം.

ഇതിൽ ഏറ്റവും പ്രധാനപ്പെട്ടത് grey goo എന്ന സാധ്യമായ സംഭവ വികാസമാണ്. സ്വയം പുനരുലുൽപ്പാദിപ്പിക്കുന്ന, ഓർഗാനിക്ക് വസ്തുക്കളെ തിന്നുന്ന നനോബോട്ടുകളാണ് ഒന്ന്. ഇവയുടെ പ്രവർത്തനത്തിന്മേലുള്ള നിയന്ത്രണം വിട്ടുപോയാൽ, ഇവ നിയന്ത്രണാതീതമായി പെരുകി ഭൂമിയെത്തന്നെ തിന്നേക്കാം.

മനുഷ്യരെ കടിക്കുന്ന ലക്ഷക്കണക്കിന് സൂക്ഷ്മ പ്രാണികളെ സൃഷ്ടിക്കാനും അവയെ ഒരു ചെറിയ സൂട്ട്കെയ്സിൽ കൊണ്ടുനടക്കാനും ആവും. ഇത് ഭീകര ഉദ്ദേശമുള്ളവരുടെ കൈയിൽ വന്നാൽ ഭൂമിയിൽത്തന്നെ ആളുകൾ ബാക്കിയുണ്ടാവില്ല.

കാര്യമായ നിയന്ത്രണങ്ങൾ ഇല്ലെങ്കിൽ നാനോടെക് റൊബോട്ടുകൾ പരിസ്ഥിതിയേയും കാര്യമായി പ്രതികൂലമായി ബാധിക്കാം.

COVER PAGE
NEXT PAGE
ONE PAGE Back
Previous Location
Go to PAGE No:
SEARCH
CLOSE
Paper Crafts
CONTACT
Previous Location

ഈ വെബ്പേജിൽ കൊടുത്തിരിക്കുന്ന ഒരു വിഡിയോയിൽ, പരീക്ഷണ ശാലയിൽ വച്ച് കൈവിട്ട് പോകുന്ന ഒരു നനോ പദാർത്ഥം സ്വയം പെരുകി പെരുകി എല്ലാത്തിനേയും, പരീക്ഷണം നടത്തുന്നവരെ ഉൾപ്പെടെ തിന്ന് വളരുന്നതിന്റെ ഒരു ചിത്രീകരണം കാണം.

ഇങ്ങിനെ ഒരും സംഭവ വികാസം വരാതിരിക്കേണമെങ്കിൽ, ഇത്യാദികാര്യങ്ങളിൽ പരീക്ഷണം നടത്തുന്നവർ എല്ലാവിധ കരുതൽ നടപടികളും എടുത്തിരിക്കേണം.

ഇത് കൊണ്ടൊന്നും ഇന്നുള്ള ആളുകൾ ഭയപ്പെടേണ്ടതില്ല. ഇന്നുള്ളവർ അപ്പോഴേക്കും കാലം ചെന്നിരിക്കും. പരിണാമത്തിൽ യന്ത്രങ്ങളുടെ സമയമായേക്കാം അന്ന്. ഇതിലെന്തിരിക്കുന്നു. നാമെല്ലാം മരിച്ചുകഴിഞ്ഞാൻ ചിലപ്പോൾ പുനർജ്ജനിക്കുന്നത് ഇത്യാദി യന്ത്രങ്ങളായിട്ടാകാം. മറ്റേതൊരു ജീവിയേയും പോലെ.

# രണ്ടാം ലോകമാഹയുദ്ധം



Watch Video

രണ്ടാം ലോകമഹായുദ്ധം പ്രധാനമായും ജേർമ്മനിയും (Germany), ജപ്പാനും, ഇറ്റലിയും ഒരു ഭാഗത്തും ഗ്രെയ്റ്റ് ബ്യട്ടനും, അതിന്റെ സാമ്രാജ്യവും മറുവശത്തായുമാണ് തുടങ്ങിയത്. യൂറോപ്പിലെ മിക്ക രാജ്യങ്ങളും വലിയൊരു എതിർപ്പൊന്നുമില്ലാതെ ജേർമ്മനിക്ക് കീഴടങ്ങുകയാണുണ്ടായത്. ഇങ്ങിനെയുള്ള പലരാജ്യങ്ങളിലും ജേർമ്മനിയിലെ നാസി പാർട്ടിക്ക് അനുയായികളും ഉണ്ടായി. എന്നാൽ ഈ പിടിച്ചടക്കൽ ബ്യട്ടൺ എതിർക്കുമെന്ന് കണ്ടപ്പോഴോ, അല്ലെങ്കിൽ ബ്യട്ടിഷ് സാമ്രാജ്യം തകർക്കാമെന്ന് ഹിറ്റ്ലർക്ക് തോന്നിയതുകൊണ്ടോ, ജേർമ്മനി ബ്യട്ടണെ ആക്രമിച്ചു. ഇത് ഹിറ്റ്ലർക്ക് പറ്റിയ ഒരു മഹാ അബദ്ധമായിരുന്നു.

കാരണം ഇങ്ഗ്ളണ്ട് എന്ന പ്രദേശത്തെ ഭൂഖണ്ട-യുറോപ്പിലെ യാതോരു ശക്തിക്കും തോൽപ്പിക്കാൻ പറ്റിയ ചരിത്രം ഇല്ലായിരുന്നു. പണ്ടൊരിക്കൽ റോമൻ സാമ്രാജ്യം കുറച്ചുകാലം, ഒരു അഭിമാനത്തിന്റെ പ്രശ്നമായി കണ്ട് ബ്യട്ടണിൽ അധിനിവേശം നടത്തിയിരുന്നു. അത്ര മാത്രം.

മാത്രവുമല്ല, ഹിറ്റ്ലർ എഴുതിയ *'മീം കാമ്ഫ്'* (Mein Kampf) ൽ പലയിടത്തും ഇങ്ഗ്ളിഷ് കാരുടെ കഴിവിനേയും വ്യക്തിഗത ഗുണങ്ങളേയും പറ്റിയുള്ള വിവരണങ്ങളാണുള്ളത്. ഇങ്ഗ്ളണ്ടുമായി ഒരു സഖ്യമാണ് ലോകത്തിലേ ഏറ്റവും ശക്തമായ സഖ്യമെന്ന്വരെ ഈ പുസ്തകത്തിൽ എഴുതിക്കാണുന്നു. ഇങ്ങിനെയൊക്കെയാണെങ്കിലും, ഈ പുസ്തകം എഴുതി കുറച്ചുകാലങ്ങൾക്ക് ശേഷം ഹിറ്റ്ലർ അധികാരത്തിൽ വരുന്നു. 1939ൽ യൂറോപ്പ് പിടിച്ചടക്കിയതിന് ശേഷം ബ്യട്ടനെ തോൽപ്പിക്കുക എന്നത് ഒരു അത്യാവശ്യമായി വന്നു. ബ്യട്ടണ് സ്ഥിരമായ ഒരു വൻ സേനയില്ലാ എന്നത് ഒരു നല്ലകാര്യമായി ഹിറ്റ്ലർ കരുതിയോ എന്നറിയില്ല. കാരണം, *'മീം കാമ്ഫ്'*ൽ ഹിറ്റ്ലർ ഇത്യാദി വാക്യങ്ങൾ എഴുതിക്കാണുന്നു

QUOTE from Mein Kampf: 1. In consequence of my thorough reading of newspapers in my youth, I had been inoculated with a certain admiration for the English parliament, although I probably did not suspect it, and this fact, which I was not able to give up so easily, contributed not a little to my attitude. The dignity with which there the House of Commons devoted itself to its task our press know how to describe it so nicely made a great impression on me. Was there a more dignified form of self-government of a nation anywhere? END of QUOTE

ഇങ്ഗ്ളിഷ് ജനതയ്ക്ക് ഒരു ദേശീയ സേനയില്ലാ എന്നത് ഒരു ശക്തികുറവാണ് എന്നതിന്റെ തെളിവായി എടുക്കരുതെന്നും, അത് തന്നെയാണ് ഇങ്ഗ്ളണ്ടിന്റെ ശക്തിയെന്നും സൂചിപ്പിക്കുന്ന വാചകങ്ങൾ ഹിറ്റ്ലറുടെ പുസ്തകത്തിൽ ഉണ്ട്.

QUOTE: QUOTE from Mein Kampf 2. The fact that the English people had no 'national army' in no way proved the contrary; for it is not the military form of the defensive power of the moment that counts, but rather the will and the determination to risk what is at hand. England always possessed the armament that she needed. She always fought with the weapons that were required for success. She fought with mercenaries as long as mercenaries sufficed; but she also dipped into the most valuable blood of the entire nation whenever such a sacrifice alone was able to bring about victory; but the determination to fight and the tenacity and unflinching conduct always remained the same. END of QUOTE അടുത്ത പേജിൽ തുടരും.....

BOOKS
SUBMISSIONS
Previous Location

Blitz (അഥവ Blitzkrieg എന്ന ജേർമ്മൻ വാക്കിന്റെ ചുരുക്കിയ രൂപം) (മിന്നൽവേഗതയിലുള്ള ആക്രമണം) എന്ന പേരിൽ അറിയപ്പെടുന്ന ഒരു യുദ്ധതന്ത്രമാണ് ഇങ്ഗ്ളണ്ടിനെ കീഴ്പ്പെടുത്താൻ ജേർമ്മനി ഉപയോഗിച്ചത്. ലണ്ടൻ നഗരം യുദ്ധവിമാനങ്ങൾ കൊണ്ട് നിരന്തരമായി ബോംബിട്ടുകൊണ്ട് നിലംപരിശാക്കുക. എന്നിട്ട് ജേർമ്മൻ പട്ടാളം നിറച്ച വലിയ തോണികൾ ഇങ്ഗ്ളണ്ടിലേക്ക് ഇങ്ഗ്ളിഷ് ചാനലിലൂടെ പായിക്കുക. ഈ പട്ടാളം ബ്രിട്ടണിലിറങ്ങി മണിക്കൂറുകൾകൊണ്ട് ഇങ്ഗ്ളണ്ട് പിടിച്ചടക്കപ്പെടും.

1940 സെപ്റ്റംബർ 7മുതൽ 1941 മെയ് 21 വരെയുള്ള കാലയളവിൽ (267 ദിവസം) ബ്രിട്ടണിലെ 16 നഗരങ്ങൾ നിരന്തരമായി ബോംബിട്ടുകൊണ്ടിരുന്നു.

ഇത് മറ്റേതൊരു രാജ്യത്തും നടപ്പിലാവുന്ന തന്ത്രമാണെങ്കിലും, ഹിറ്റ്ലറുടെ *'മീം കാമ്ഫ്'*ൽ സൂചിപ്പിച്ചതു പോലെ തന്നെ രാജ്യത്തിന്റെ സുരക്ഷ ഇങ്ഗ്ളിഷ് ജനതയേറ്റെടുത്തു. ആർഏഎഫ് വിമാനങ്ങൾ ജേർമ്മൻ വിമാനങ്ങളെ ഇങ്ഗ്ളിഷ് ചാനലിന്റെ മുകളിൽവച്ച് ഡോഗ് ഫൈറ്റ് നടത്തി കീഴ്പ്പെടുത്തി. ലണ്ടൻ നഗരം ഒത്തൊരുമയോടെ പെരുമാറി.

ജാപ്പനീസ് സേന ഇതിനിടെ ബ്രിട്ടിഷ്-ഇന്ത്യൻ പ്രദേശങ്ങൾ പിടിക്കാനായി ബ്രേമയിലൂടെ (Burma) ഇന്ത്യൻ ഉപഭൂഖണ്ഡത്തിലേക്ക് കടക്കാൻ ശ്രമിച്ചു. ഇത് ബ്രിട്ടിഷ്-ഇന്ത്യൻ സേന തടഞ്ഞു. ഇതിനിടെ ബ്രിട്ടിഷ്-ഇന്ത്യയിലെ രാഷ്ട്രീയക്കളികളും, ലോകമറിയുന്നില്ലെങ്കിലും, പലവിധ നാടകീയരംഗങ്ങളും അരങ്ങേറുന്നുണ്ടായിരുന്നു. കോൺഗ്രസ് പ്രസിഡന്റായിരുന്ന സുഭാഷ്ചന്ദ്രബോസ്, ഗാന്ധിയുടെ ഇടപെടലും തരംതാഴ്ത്തലും സഹിക്കവയ്യാതെ, ഇന്ത്യവിട്ട് ജേർമ്മനിയിലെത്തി, ജേർമ്മൻ യുദ്ധപ്രവർത്തനങ്ങൾക്ക് സഹകരണം പ്രഖ്യാപിച്ചു.

ഹിറ്റ്ലർ സുഭാഷിനെ നേരിട്ട് തന്നെക്കാണാൻ അനുവദിച്ചില്ലായെങ്കിലും, (18 മാസം വേണ്ടിവന്നു സുഭാഷിന് ഹിറ്റ്ലറെ നേരിട്ട് കാണാൻ), കീഴടങ്ങുന്ന ബ്രിട്ടിഷ്-ഇന്ത്യൻ പട്ടാളക്കാരെ ജേർമ്മൻ പക്ഷത്തേക്ക് മനംമാറ്റാൻ വേണ്ടി വലിയൊരു സംഖ്യ സുഭാഷിന് കൊടുക്കുകയും, ഐഎൻഏയുടെ തലപ്പത്ത് നിന്ന് ജെൻ-റൽ മോഹൻ സിങ്ങിനെ മാറ്റി സുഭാഷിനെ ആ സ്ഥാനത്ത് സ്ഥാപിക്കുകയുംചെയ്തു. (ജാപ്പനീസ് ഭാഷ മലയാളത്തെപ്പോലെയോ, അതിനേക്കാൾ പതിന്മടങ്ങോ ഫ്യൂഡൽ സ്വഭാവമുള്ളതാണ്. ജാപ്പനീസ് ഉദ്യോഗസ്ഥരുടെ സംഭാഷണ രീതിയിലെ തരംതാഴ്ത്തൽ സിങ്ങിന് സഹിക്കാൻ പറ്റില്ലായിരുന്നു. സിങ്ങ് മുമ്പ് ബ്രിട്ടിഷ്-ഇന്ത്യൻ സേനയിലെ ഓഫീസറായിരുന്നു).

കീഴടങ്ങിയ ബ്രിട്ടിഷ്-ഇന്ത്യൻ പട്ടാളക്കാരിൽ 2000ത്തോളം പേർ കൂറുമാറി. പലരും ജാപ്പനീസ് തടവുകർക്ക് ലഭിച്ചിരുന്ന പീഠനങ്ങളിൽനിന്നും രക്ഷനേടാനാണ് ഇത് ചെയ്തത്. എന്നാൽ 30 ലക്ഷത്തോളം വരുന്ന ബ്രിട്ടിഷ്-ഇന്ത്യൻ പട്ടാളത്തിൽ ഇത് വലിയൊരു ചലനമുണ്ടാക്കിയില്ല. സിങ്ങ്ഗപ്പൂരിൽവച്ച് കീഴടങ്ങിയ ജപ്പാൻ പട്ടാളത്തിൽ ഈ കൂറുമാറിയവരും ഉണ്ടായിരുന്നു. ബ്രിട്ടിഷ്-ഇന്ത്യൻ പട്ടാളത്തിന്റെ കൈകളിൽ നിന്നും ഇവരെ രക്ഷിക്കാനായി ബ്രിട്ടിഷ് പട്ടാളം പ്രത്യേക കാവൽ വയ്ക്കേണ്ടതായും വന്നു. കാരണം ക്രൂരന്മാരായിരുന്ന ജപ്പാൻകാരുടെ പക്ഷത്തിലേക്ക് കാലുമാറിയവരെ *കരിങ്കാലികൾ* എന്ന് വിളിച്ച്, ഈ കൂറുമാറിയ തടവുകാരെ ബ്രിട്ടിഷ്-ഇന്ത്യൻ പട്ടാളക്കാർ

കൂറുമാറാൻ വിസമ്മതിച്ച ബ്രിട്ടിഷ്-ഇന്ത്യൻ തടവുകാരിൽ പലരേയും കഠിനമായി മർദ്ദിച്ച് ജപ്പാൻകാർ കൊല്ലുകയായിരുന്നു. എന്നിട്ടും പലരും ഈ സമ്മർദ്ദത്തിന് വഴങ്ങിയില്ല. പിടികൂടപ്പെട്ട ബ്രിട്ടിഷ്-ഇന്ത്യൻ പട്ടാളക്കാരെ ഉപയോഗിച്ച് ജാപ്പനീസ് പട്ടാളം കുത്തിക്കൊല്ലുന്നതിന്റെ ചിത്രം. ഈ ചിത്രം പിടിച്ചടക്കപ്പെട്ട ജാപ്പനീസ് യുദ്ധ രേഖകളിൽ നിന്നും കണ്ടെത്തിയതാണ്. വേറെയും ഇതുപോലുള്ള ചിത്രങ്ങൾ കണ്ടെത്തിയിട്ടുണ്ട്. ഇതിന് കൂട്ട്നിന്ന ഇന്ത്യൻ നാഷണൽ ആർമി ഓഫിസർമാരെ ബ്രിട്ടിഷ്-ഇന്ത്യയിൽ വിചാരണചെയ്തിരുന്നെങ്കിലും, 1947 ഇന്ത്യൻ ഭൂഖണ്ഡത്തെ പാക്കിസ്ഥാനും ഇന്ത്യയുമായി ഭാഗിച്ച് ഇങ്ഗ്ളിഷ് ഭരണം സ്ഥലം വിട്ടപ്പോൾ, ഈ വിചാരണയ്ക്ക് നഷ്ടപ്പെട്ടു. - ചിത്രം സ്രോതസ്: വിക്കീപീഡിയ

COVER PAGE
NEXT PAGE
ONE PAGE Back
Previous Location
Go to PAGE No:
SEARCH
CLOSE

തികഞ്ഞ വിദ്വേഷത്തോടെ കുത്തിയും മറ്റുമായി പകതീർക്കാൻ ശ്രമിച്ചുകൊണ്ടിരുന്നു.

യുഎസ്ഏയിലെ വലിയൊരു വിഭാഗം ആളുകൾ ഇങ്ഗ്ളണ്ടിനെ സഹായിക്കേണം എന്ന അഭിപ്രായം പൊതുവായി പ്രകടിപ്പിക്കുന്നുണ്ടായിരുന്നു. കാരണം ജേർമ്മനിയും ജപ്പാനും, അവരുടെ രാജ്യത്തെമുഴുവനും ഒരു സേനാവിഭാഗമായി മാറ്റിയിരുന്നു. യൂഎസ് അന്ന് ഇന്നത്തെപ്പോലെയല്ലായിരുന്നു. (ഇന്ന് യൂഎസ് എന്ന രാജ്യത്തിന് ഇങ്ഗ്ളണ്ടുമായുള്ള ജനതാപരമായുള്ള അടുപ്പം തീരെക്കുറവാണ്. ഭാഷ ഇങ്ഗ്ളിഷാണെങ്കിൽക്കൂടി.) ഇങ്ഗ്ളണ്ടിന് യൂഎസ് രഹസ്യമായി സഹായങ്ങൾ നൽകുന്നുണ്ട് എന്നത് ജേർമ്മനിക്ക് അറിവുള്ള കാര്യമായിരുന്നു. ഇങ്ങിനെയിരിക്കെ യുദ്ധം രണ്ടുവർഷം കഴിഞ്ഞപ്പോൾ പേൾ ഹാർബറിൽ നിലയുറപ്പിച്ചിരുന്ന യൂഎസ് യുദ്ധക്കപ്പലുകളുടെ മേൽ ജപ്പാൻ യാതോരു മുന്നറിയിപ്പുമില്ലാതെ ബോംബിട്ടു. ഇങ്ഗ്ളണ്ടിന് നൽകാനായി ഒരുക്കിവച്ചിരുന്ന യുദ്ധക്കോപ്പുകൾ കാലേക്കൂട്ടി നശിപ്പിക്കുകയെന്ന ഉദ്ദേശമായിരിക്കാം ഇതിന് പ്രേരിപ്പിച്ചത്. ഇതോടെ യൂഎസ് പരസ്യമായി ഇങ്ഗ്ളണ്ട് പക്ഷത്ത് അണിനിരന്നു.

ജേർമ്മൻസേന സോവിയറ്റ് യൂണിയനെ ആക്രമിച്ചിരുന്നെങ്കിലും, ഈ രാജ്യത്തിന്റെ അതിവിശാലതയിലും, കൊടും തണുപ്പിലുംപെട്ട് ആ ആക്രമണം വിജയത്തിലെത്തുകയെന്നത് പ്രസായകരമായിരിന്നു.

ഇന്ന് വിക്കീപീഡിയയിലേയും മറ്റും ചരിത്രമെഴുത്ത് ഒരു യൂഎസ് വീക്ഷണകോണിൽ നിന്നാണ് ഈ യുദ്ധത്തെക്കാണുന്നത്. രണ്ടാം ലോകമാഹായുദ്ധം ഒരു യൂഎസ് നേതൃത്വയുദ്ധമായാണ് ചിത്രീകരിക്കപ്പെടുന്നത്. യൂഎസ് മുന്നണിയിലും ഇങ്ഗ്ളണ്ടും ഇങ്ഗ്ളിഷ് സാമ്രാജ്യവും പിന്നണിയിലും!

തുടരും.....

# ഈജിപ്റ്റിലെ പിരമിഡുകളും മറ്റ് നിഗൂഢതകളും





നൈൽ നദിയുടെ തീരത്തായി സ്ഥിതിചെയ്തിരുന്ന ഒരു ജനവാസ സംസ്കാരമായിരുന്നു പുരാതന ഈജിപ്റ്റ്. ഇവിടുത്തുകാർ പലതരം ഭീമാകാരങ്ങളായ ശിൽപ്പങ്ങളും പണിതിരുന്നു.

എന്നാൽ വാസ്തവം പറയുകയാണെങ്കിൽ പല പുരാണ മാനവ സംസ്കാരങ്ങളിലും ഇതുപോലുള്ള അതിഗംഭീരങ്ങളായ ശിൽപകലാ വിരുത് കാണാവുന്നതാണ്. ഉദാഹരണത്തിന് തെക്കൻ എമെറിക്കയിലെ മായൻ സംസ്കാരം. ഇവർക്കും ഗണിതത്തിലും ജോതിശാസ്ത്രത്തിലും ജ്യോതിഷത്തിലും പിരമിഡുകൾ പണിയുന്നതിലും മറ്റും കാര്യമായ കഴിവുണ്ടായിരുന്നു. പുരാതന ലോകത്തിലെ സാങ്കേതികമായി ഉയർന്ന മനുഷ്യ വാസസ്ഥലങ്ങളിലെ ആളുകൾ അതിപുരാതന കാലങ്ങളിൽ തമ്മിൽ ബന്ധമുണ്ടായിരുന്നു എന്നു കരുതുന്നതിൽ തെറ്റില്ല. മാത്രവുമല്ല നമ്മുടെ ചരിത്ര സങ്കൽപ്പത്തിന് തന്നെ ഏതാനും ആയിരം വർഷങ്ങളുടെ കാഴ്ചപ്പാടെയുള്ളു. അതിനു മുമ്പും ചരിത്രമുണ്ടായിരുന്നില്ലേ? പ്രാചീന കാലഘട്ടങ്ങളിൽ സാങ്കേതിക കഴിവ് ഉയർന്ന രീതിയിൽ ഉണ്ടായിരുന്നെങ്കിൽ, ലോകമെമ്പാടും അവർക്ക് ബന്ധങ്ങൾ ഉണ്ടായിരിക്കില്ലെ?



ഈജിപ്റ്റിലെ പിരമിഡുകൾ നിർമ്മിക്കാൻ ഉപോയോഗിച്ചിട്ടുള്ളതിൽ 200-300 ടൺ ഭാരമുള്ള പാറക്കല്ലുകൾ ഉണ്ടായിരുന്നു. ഇവ ഈ ആധുനിക കാലത്ത് പോലും നീക്കുക എന്നത് വളരെയധികം പ്രായാസമുള്ള കാര്യമാണ്.

നമ്മൾ പഠിക്കുന്ന ഊർജ്ജതന്ത്രത്തിന് അധീതമായ എന്തൊ വിജ്ഞാനങ്ങൾ പുരാതനകാലഘട്ടത്തിൽ നിലവിലുണ്ടായിരുന്നു എന്നത് സംശയമുള്ളകാര്യമല്ല.

This file is licensed under the Creative Commons Attribution-Share Alike 3.0 Unported license. Author: w:es:Usuario:Barcex http://en.wikipedia.org/wiki/es:Usuario:Barcex

ഈജിപ്റ്റിലെ പിരമിഡുകളോടൊപ്പം പ്രശസ്തമായ ഒരു കാര്യമാണ് അവിടെയുള്ള സ്പിങ്ക്സ് (Sphinx). ഇത് നൈൽ നദിയുടെ പടിഞ്ഞാറെ തീരത്ത് ഈജിപ്റ്റിൽ കാണുന്ന, സിംഹത്തിന്റെ ഉടലും മനുഷ്യ തലയും ഉള്ള ഒരു പ്രതിമയാണ്. ഒറ്റക്കല്ലിൽ ശിൽപം ചെയ്തിട്ടുള്ള പ്രതിമകളിൽ ലോകത്തിൽ ഏറ്റവും വലുതാണ് ഇത്. ഇതിന്റെ വിസ്തീർണം 73.5 മീറ്റർ നീളം, 19.3 മീറ്റർ വീതി, 20.2 മീറ്റർ ഉയരം ആണ്. ആരാണ് ഈ പ്രതിമ ഉണ്ടാക്കിയതെന്നോ, എപ്പോഴാണ് നിർമ്മിച്ചതെന്നോ, എന്തിനാണ് നിർമ്മിച്ചതെന്നോ ആർക്കും അറിയില്ല.

ആയിരക്കണക്കിന് വർഷങ്ങളോളം പിരമിഡുകളും സ്പിങ്ങ്സും പാറാവുകാരെന്നപോലെ മുരുഭൂമയിൽ തുറന്നുകിടക്കുന്ന ആകാശത്തിന് കീഴിലായി നിലകൊണ്ടു.

അടുത്ത പേജിൽ തുടരും................................

ഇന്ന് ഈജിപ്റ്റിൽ ജീവിക്കുന്നരുമായി ഈ പിരമിഡുകളും മറ്റും പണിത ജനതയ്ക്ക്, ലോകത്തിൽ ഇന്ന് ജീവിക്കുന്ന മറ്റ് ജനങ്ങൾക്കുള്ളതിനേക്കാൾ പാരമ്പര്യബന്ധമുണ്ടെന്ന് തോന്നുന്നില്ല. ചില ആളുകൾ പ്രാചീനഭാഷകൾ പാരമ്പര്യമായി നിലനിർത്തിയിട്ടുണ്ടെങ്കിലും, അവർക്കും പണ്ടുള്ള സാങ്കേതിക വിദ്യകളെപ്പറ്റി യാതോരറിവും ഇല്ല. ഈ കെട്ടിടങ്ങൾ പണിതതിൽ അടിമകൾ പണിയെടുത്തിരുന്നോ എന്നതും ഒരു നിയമപരമായ പ്രശ്നമാണ്. എമെറിക്കയിൽ അടിമത്വം ഒരു നിയമപരമായി ലിഖിതരൂപത്തിൽ 75 വർഷത്തോളം ഉണ്ടായിരുന്നു. എന്നാൽ തിരുവിതാംകൂറിൽ അടിമത്തം നൂറ് കണക്കിന് വർഷങ്ങൾ നിലനിന്നിരുന്നു. എന്നിരുന്നാലും, തിരുവിതാംകൂറിൽ അടിമത്തം അനുവദിക്കുന്നതോ, അല്ലെങ്കിൽ അതിന് നിയമസാധുതനൽകുന്നതോ ആയ യാതോരു കാര്യവും ലിഘിത രൂപത്തിൽ കണാനില്ലായെന്ന് അന്ന് തിരുവിതാംകുറിൽ വന്നിരുന്ന മെഡ്രാസ് പ്രസിഡൻസിയിലെ ഇങ്ഗ്ളിഷ് ഭരണകർത്താക്കളും മിഷണറിമാരും എഴുതിയിരുന്നു.

ഇന്ന് ഈജിപ്ഷ്യൻ സർക്കാർ ഈ പിരമിഡുകളെപ്പറ്റിയുള്ള പഠനം പുറത്തുള്ളവർക്ക് അനുവദിക്കുന്നില്ല. കാരണം, പിരമിഡുകളുടെ പാരമ്പര്യം ആ രാജ്യം കൈയടിക്കിവയ്ക്കാനുള്ള ശ്രമത്തിലാണ്. ഇതിൽ പന്തികേടുണ്ടോ എന്ന് പറയാനാവില്ല. കാരണം, കേരളത്തിൽ നിന്നും കുറച്ച് വർഷങ്ങൾക്ക് മുമ്പ് പഠനത്തിനായി ചില ചെടികളും ഇലകളും വിദേശീയ ശാസ്ത്രജ്ഞർ എടുത്തു കൊണ്ടു പോകാനൊരുങ്ങിയപ്പോൾ, അത് ഇവിടുത്തെ ജൈവസമ്പത്തിനെ മോഷ്ടിക്കുകയാണ് എന്നാണ് പല മലയാളം പത്രങ്ങളും അന്ന് എഴുതിയത്.

ബാറ്ററികൾക്കും ലൈറ്റ് ബൾബുകൾക്കും സമാനമുള്ള പലതിന്റെയും തെളിവുകൾ കണ്ടെത്തിയിട്ടുണ്ട്. പിരമിഡുകൾക്ക് ഉള്ളിൽ സ്വാഭാവിക വെളിച്ചം ലഭിക്കാനുള്ള യാതോരു മാർഗ്ഗവും ഇല്ലായിരുന്നു. എന്നിട്ടും ഇതിനകത്ത് യാതോരു വിളക്കിൻകറയോ, അല്ലെങ്കിൽ ചൂട്ടകളുടെ കരിയോ കണ്ടെത്തിയിട്ടില്ല. താരതമ്യേന പഴയ പിരമിഡുകൾ ആഴം കൂടിയവയും, താതതമ്യേനെ പുതിയവ ആഴം കുറഞ്ഞവയും, സാങ്കേതികമായി താഴ്ന്ന നിരലവാരം ഉള്ളവയുമാണ്.

ഈജിപ്ഷ്യൻ പിരമിഡുകൾക്ക് ലോകമെമ്പാടുമുള്ള മറ്റ് അതുപോലുള്ള കെട്ടിടങ്ങളുമായി എന്തൊ ഒരു ബന്ധമുണ്ടായിരുന്നു എന്നാണ് തോന്നുന്നത്. പുരാതന ചൈനയിലും, തെക്കൻ എമെറിക്കയിലും മറ്റും ഉള്ള പ്രാചീന കെട്ടിടങ്ങൾ ഒരു സാങ്കേതികമായി ഉയർന്ന ഒരു ജനതയുടെ സമ്പത്തായിരിക്കാം. ആ ജനതയ്ക്ക് എന്ത് പറ്റിയെന്ന് അറിയില്ല.

മധ്യേഷ്യയിൽ വളർന്ന് വന്ന വേദിക്ക് (വേദകാല) സംസ്കാരത്തിലും എന്തൊക്കെയോ നിഗൂഡതകൾ ഉണ്ട്. എന്നാൽ ഇന്ന് ആര്യന്മാരെന്ന് (Aryans) അവകാശപ്പെടുന്ന ജേ്മെൻകാർക്കോ (Germans), അല്ലെങ്കിൽ സംസ്കൃതത്തെ ആർഷഭാരതത്തിന്റെ പൈതൃകത്തിൽ പെടുത്താൻ ശ്രമിക്കുന്ന വടക്കനിന്ത്യയിലെ ജനതയ്ക്കൊ മന്ത്രങ്ങളിലെ കൊഡുകളെപ്പറ്റിയോ, അവയെന്ത് സാങ്കേതികജ്ഞാനത്താലോ, യന്ത്രം കൊണ്ടോ ആണ് രൂപപ്പെടുത്തിയെടുത്തത് എന്നതിനെക്കുറിച്ച് എന്തെങ്കിലും അറിയുമോ എന്നറിയില്ല.

ഈജിപ്ഷ്യൻ മരുഭൂമിയിൽ തുറന്ന ആകാശത്തിന് കീഴിലായി നിൽക്കുന്ന സ്പിങ്സിനെ പോലൊരു രൂപം ചൊവ്വയിൽ കണ്ടിട്ടുണ്ട് എന്നൊരു അവകാശത്തെക്കുറിച്ച് The World in Kaleidoscopic Huesന്റെ കഴിഞ്ഞലക്കത്തിൽ പരാമർശിച്ചിരുന്നു.

ഇങ്ഗ്ളണ്ടിലെ സ്റ്റോൺ ഹെഡ്ജുകളിൽ ഉപയോഗിച്ചിട്ടുള്ള കല്ലുകളും പിരമിഡുകളിൽ ഉപയോഗിച്ചിട്ടുള്ള കല്ലുകളും തമ്മിൽ സമ്യമുണ്ട് എന്നുകാണുന്നതിലും എന്തോ ദുരൂഹതയുണ്ട് എന്നുംതോന്നുന്നു.

# Rebecca - റെബേക്ക





ബ്യട്ടിഷ് സിനിമയിലെ അതികായകനായിരുന്നു Alfred Hitchcock. ഇദ്ദേഹത്തെ *മാസ്റ്റർ ഓഫ് സസ്പെൻസ്* എന്നാണ് വിശേഷിപ്പിക്കപ്പെട്ടിരുന്നത്. ക്യാമറയെ സിനിമ വീക്ഷിക്കുന്ന ആളുടെ ഒരുകണ്ണ് പോലെ ഉപയോഗിക്കുന്ന പ്രത്യേകരീതി ഇദ്ദേഹമാണ് തുടക്കമിട്ടത്. ഇദ്ദേഹത്തിന്റെ പല സിനിമകളും ബ്ളാക്ക് ആന്റ് വൈറ്റ് ചിത്രങ്ങളായിരുന്നെങ്കിലും, ഇവ കാണുന്നവർ സിനിമ തീരുന്നതു വരെ, ഇനിയെന്താണ് സംഭവിക്കാൻ പോകുന്നത് എന്ന ഒരുതരം പരിഭ്രാന്തിപിടിച്ച അവസ്ഥയിലായിരിക്കും. പല സിനിമകളിലും മാനസിക സംഘർഷങ്ങളും വേലിയേറ്റങ്ങളും നിറഞ്ഞിരിക്കുകയും, അപ്രതീക്ഷിതങ്ങളായ തിരുവുകളും, അത് പോലുള്ള സംഭ്രമം സൃഷ്ടിക്കുന്ന കാര്യങ്ങളും ഉണ്ടായിരിക്കും.

ഹിച്ച്കോക്കിന്റെ ആദ്യത്തെ എമെ്റിക്കൻ സിനിമയാണ് റെബേക്ക (Rebecca ).

Daphne du Maurier എഴുതിയ Rebecca എന്ന നോവലിന്റെ സിനിമാവിഷ്കാരമാണ് ഇത്. Maxim de Winter എന്ന കുലീന കുടുംബാംഗത്തിന്റെ രണ്ടാം ഭാര്യയായി ആണ് കഥാനായിക ഈ കഥയിൽ പ്രത്യക്ഷപ്പെടുന്നത്. ഇവരാണ് കഥപറയുന്നത്. Maxim de Winterന്റെ ആദ്യ ഭാര്യയാണ് റെബേക്ക. കഥപറയുന്ന രണ്ടാം ഭാര്യയുടെ പേര് ഈ സിനിമയിലും, നോവലിലും പരാമർശിക്കപ്പെടുന്നില്ല. അതേ സമയം *റെബേക്ക* ഒരിക്കലും സ്ക്രീനിൽ പ്രത്യക്ഷപ്പെടുന്നുമില്ല.

കഥനടക്കുന്നത് Manderley എന്ന പേരുള്ള എസ്റ്റെയ്റ്റിലെ കൊട്ടാര പ്രതീതിനൽകുന്ന വീട്ടിലാണ്. കഥാനായിക Maximilian "Maxim" de Winter നെ കാണ്ടുമുട്ടുന്നത് മോൻടി കാർലോവിൽ വച്ചാണ്. Maxim 40 വയസുള്ള ആളാണ്. ഭാര്യമരിച്ചിരിക്കുന്നു.

ഇവർ തമ്മിൽ വിവഹം നടക്കുന്നു.

ഇതോടെ, കഥാനായിക Manderleyലേക്ക്, ഭർത്താവോടൊപ്പം നീങ്ങുന്നു. അവിടെ സ്വാഗതം ഇല്ലാത്ത ഒരു പ്രതീതിയാണ് അന്തരീക്ഷത്തിൽ. നിഗൂഢമായ എന്തൊക്കെയോ അവിടെ ഒളിഞ്ഞിരിക്കുന്ന അവസ്ഥ. വീട്ട്കാര്യങ്ങൾ നടത്തുന്ന (Housekeeper) Mrs. Danversഉം ഇവരെ അംഗീകരിക്കാൻ തയ്യാറല്ല എന്നതും വ്യക്തം. ഇവർ നവവധുവിനെ മാനസികമായി തളർത്തിക്കൊണ്ടിരുന്നു.

സ്വന്തം ഭർത്താവിന് തന്നെ യഥാർത്ഥത്തിൽ സ്നേഹമില്ലെന്നും, ആദ്യ ഭാര്യയായ റെബേക്കയാണ് അദ്ദേഹത്തിന്റെ മനസ്സിൽ നിറഞ്ഞിരിക്കുന്നതെന്നും വരെ ഒരു തോന്നൽ ഇവരിൽ വരുന്നു. പല പല സംഭ്രമജനകമായ സംഭവങ്ങളും ആ ഇരുണ്ട മാനസികാവസ്ഥ നൽകുന്ന വീട്ടിൽ നടമാടുന്നു. Mrs. Danvers എന്ന ഹൗസ്ക്കീപ്പർ നായികയോട് കടുത്ത വെറുപ്പ് പ്രകടിപ്പിക്കുന്നുണ്ട്. ഇവർക്ക് റെബേക്കയോട് പ്രണയമാണോ, അല്ലെങ്കിൽ ഒരു തരം മാതൃത്വഭാവമാണോ, ഉണ്ടായിരുന്നത് എന്നത് പ്രേക്ഷകൻ ഊഹിച്ചെടുക്കാൻ കഥാകൃത്തും, അതേപോലെ, സിനിമാ ഡയറക്റ്ററും വിട്ടുതരുന്നു.

അടുത്ത പേജിൽ തുടരും................................

അതേ പോലെതന്നെ, ഈ സിനിമയിൽ ഉടനീളം, Manderley എന്ന വീട് ഒരു അതീവ ശക്തമായ കഥാപാത്രമായി നിലനിൽക്കുന്നുണ്ട്. ഈ വീടിന് ഒരു പ്രാചീന സൗന്ദര്യം ഉണ്ട്. എന്നാൽ കഥാനായികയ്ക്ക് ഈ വീട്ടിൽ മരിച്ചുപോയ റെബേക്കയുടെ സാന്നിധ്യം എപ്പോഴും അനുഭവപ്പെട്ടുകൊണ്ടിരുന്നു. കുടുംബത്തിന്റെ പൂർവ്വികവസ്തുക്കളും, വീട്ടുവേലക്കാരും മറ്റും നിറഞ്ഞിരുന്ന ആ വിട്ടിൽ റെബേക്കയുടെ സാനിധ്യം മങ്ങാതെ പിടിച്ചുനിർത്തിയത് ഹൗസ്കീപ്പറായ Mrs. Danvers ആണ്.

ഒടുവിൽ റെബേക്ക മരിച്ചത് ആത്മഹത്യയാണോ, അല്ലെങ്കിൽ കൊലപാതകമാണോ എന്ന സംശയത്തിലേക്ക് കാര്യങ്ങൾ നീങ്ങുന്നു. അതീവ സുന്ദരിയായ റെബേക്കക്ക് ഒരു രഹസ്യ ജീവിതവും, രഹസ്യ സ്വഭാവങ്ങളും ഉണ്ടായിരുന്നു എന്ന വെളിപാടുകളിലേക്ക് കഥ നീങ്ങുന്നു.

Mrs. Danvers, കഥാനായികയെ താഴേക്ക് ചാടി മരിക്കാൻ പ്രേരിപ്പിക്കുന്ന രംഗം. സ്രോതസ്: വിക്കിപീഡിക

ആരാണ് നല്ലത്, ആരാണ് ചീത്ത എന്നൊന്നും അറിയാൻ പറ്റാത്ത ഒരു ഭീകരാന്തരീക്ഷം. പ്രേതങ്ങളോ, അതുപോലുള്ള മറ്റ് കാര്യങ്ങളോ, അവയെപ്പറ്റിയുള്ള സൂചനകളോ, ഈ സിനിമയിൽ ഇല്ല. എന്നാൽ ഹിച്ച്കോക്കിന്റെ പല സിനിമയിലും കാണുന്ന തരത്തിലുള്ള മനുഷ്യമനസ്സിന്റെ നിഗൂഢ പ്രവർത്തനങ്ങളും, അവ ഭൗതികലോകത്തിൽ ഉളവാക്കുന്ന ചലനങ്ങളും, സിനിമയിൽ ഉടനീളം നിലനിൽക്കുന്നു. പ്രേക്ഷകൻ പലപ്പോഴും ഇരിപ്പിടത്തിന്റെ അറ്റത്ത് വന്നിരിക്കുന്ന അവസ്ഥവന്നേക്കാം. തണുപ്പുള്ള രാത്രികളിൽ കണ്ടിരിക്കാൻ പറ്റിയ ഭീകര ഭാവമുള്ള സിനിമ. എന്നിരുന്നാലും, അതീവ കവിതാമയമുള്ളതും.

സിനിമയിൽ Joan Fontaine ആണ് നായികയായി അഭിനയിക്കുന്നത്. Judith Anderson ആണ് ഹൗസ്കീപ്പറായ Mrs. Danvers ആയി അഭിനയിക്കുന്നത്. Laurence Olivier ആണ് കുലീനജാതനായ Maxim de Winter ആയി അഭിനയിക്കുന്നത്. ഇവരെല്ലാം തന്നെ പ്രസിദ്ധരായ ഇങ്ഗ്ളീഷ് അഭിനേതാക്കളായിരുന്നു.

# WitchCraft - പാശ്ചാത്യ താന്ത്രികവിദ്യ



38:56 / 47:51

ഇന്നത്തെ മനുഷ്യന് ശരിയായി മനസ്സിലാക്കാൻപറ്റാത്ത പല അതീന്ത്രിയ വേദികളും നമുക്ക് ചുറ്റും ഉണ്ട്. ഇവയുമായി ബന്ധപ്പെടാൻ ചരിത്രാധീതകാലങ്ങളിൽ എന്തൊക്കെയോ വിദ്യകളും മന്ത്രങ്ങളും മറ്റ് അതീന്ത്രിയ സോഫ്റ്റ്വേർ കോഡുകളും മറ്റും ഈ ഭൂമിയിൽ ആരൊക്കെയോ ഉപയോഗിച്ചിട്ടുണ്ട്. ഈ കഴിവും വിവരങ്ങളും ഉള്ള ജനതയാരെന്നൊന്നും ഇന്ന് കൃത്യമായി ആർക്കെങ്കിലും അറിയുമോ എന്നറിയില്ല. ഈ വിവരങ്ങൾ പലതും അവയുടെ മൂലരൂപമറിയാതെ പലരും ഇന്നും ഉപയോഗിച്ച് വരുന്നുണ്ട്. Africaയിലും, തെക്കൻ എമെ്റിക്കയിലും, ഏഷ്യയിലും, ഓസ്ട്രേയ്ലിയയിലും, യൂറോപ്പിലും ഈ അറിവുകളുടെ അവശിഷ്ടങ്ങൾ കാണാം. ഇന്ത്യയിലും പല ജാതിക്കാരും പലരീതിയിലും, ഇവ ഉപയോഗിച്ച് വന്നിരുന്നു. ഇന്നും ചെയ്യുന്നുമുണ്ട്. മധ്യഏഷ്യയിൽ നിന്നും വന്ന വേദമന്ത്രങ്ങളുടെ യഥാർത്ഥ ഉറവിടമോ, അതിനുള്ളിൽ പ്രവർത്തിക്കുന്ന യന്ത്രങ്ങളോ, സോഫ്റ്റ്വേറുകളോ, അറിയാതെയോ, അല്ലെങ്കിൽ പൂർണ്ണവിവരമില്ലാതെയോ, ആളുകൾ ഉപയോഗിക്കുന്നുണ്ട്. എന്നിരുന്നാലും, ചിലർക്കെങ്കിലും ഇതിന്റെ പ്രയോജനമോ, പ്രവർത്തനക്ഷമതയോ ലഭിക്കാറുണ്ട്.

ഇന്ത്യയിലും പലതരം കൂടോത്രങ്ങളും മന്ത്രവാദങ്ങളും, ദുർമന്ത്രവാദങ്ങളും, ബാധയൊഴിപ്പിക്കലും മറ്റും ഉണ്ടായിരുന്നു. കേരളത്തിൽത്തന്നെ ബ്രാഹ്മണർ മാത്രമല്ല, മറിച്ച് പല താഴ്ന്ന ജാതിക്കാരെന്ന് നിർവ്വചിക്കപ്പെട്ടവരും പണ്ടുകാലങ്ങളിൽ ഇത്യാദികാര്യങ്ങളിൽ പ്രാവിണ്യമുണ്ട് എന്ന് അവകാശപ്പെട്ടിരുന്നു. കേരളത്തിൽ *ഒടിയൻ* എന്നൊരു കാര്യത്തെക്കുറിച്ച് പണ്ട് കാലങ്ങളിൽ പരക്കെ പറയപ്പെടാറുണ്ടായിരുന്നു. ഇന്ന് ഈ വാക്ക് പുതിയ തലമുറക്ക് പൊതുവെ അപരിചിതമാണ്. എന്നാൽ ഇന്നും പുജകളും, കുരുതികളും മറ്റും ദൈവത്തെയോ, ദൈവങ്ങളെയോ പ്രീതിപ്പെടുത്താനോ, കാര്യസാദ്ധ്യത്തിനായോ നടത്തപ്പെടുന്നുണ്ട്.

പ്രപഞ്ചത്തിന് ഒരു അമാനുഷിക സോഫ്റ്റ്വേർ കോഡിന്റെ ആന്തരിക പരിവേഷമുണ്ടെങ്കിൽ മന്ത്രങ്ങൾ ഇവയുമായി പ്രതിപ്രവർത്തിക്കാനോ, ഇവയെ സ്വാധീനിക്കാനോ കഴിവുള്ള സോഫ്റ്റ്വേർകോഡുകൾ മാത്രമായിരിക്കാം. എന്നിരുന്നാലും, ഇവ കാര്യക്ഷമമായി ഉപയോഗിക്കേണമെങ്കിൽ ഇന്നുള്ള അറിവ് മതിയോ എന്നത് സംശയമാണ്. മന്ത്രങ്ങളുടെ പുറംമോടിയും, വ്യാഖ്യാനങ്ങളും മറ്റുമല്ലാതെ, അവയിലെ യന്ത്രത്തെക്കുറിച്ചോ, അവ ചെന്ന്ചേരുന്ന പ്രതലത്തേയോ, അല്ലെങ്കിൽ ഈ അമാനുഷ സോഫ്റ്റ്വറിനെക്കുറിച്ചോ കാര്യമായ ജ്ഞാനം ഇന്ന് ബാക്കിയായിട്ടുണ്ടോ എന്നതും സംശയമാണ്. ഇത്യദികാര്യങ്ങളെക്കുറിച്ച് പഠിക്കുന്നതിനും ഇവയെ നിരീക്ഷണങ്ങൾക്ക് വിധേയമാക്കുന്നതിനും ഏറ്റവും വലിയ തടസ്സം മതങ്ങളുടെ അവകാശവാദങ്ങളാണ്. ഇന്ത്യയിൽ ഇത് ഹിന്ദുമതത്തിന്റെ ഭാഗമായാണ് പലരും അവകാശപ്പെടുന്നത്. എന്നാൽ ഇന്ത്യക്ക് പുറത്ത് ഹിന്ദുമതവുമായി ഇതിന് യാതോരു ബന്ധവുമില്ല. അതേ സമയം കൃസ്ത്യൻ മതവും ഇസ്ലാമും ഇതിനെ നിശിതമായി എതിർക്കുന്നുണ്ട് എന്നും പറയുന്നു. അതെ സമയം പണ്ടുകാലങ്ങളിൽ തിരുവിതാംകൂറിലെ സുറിയാനി കൃസ്ത്യനികളുടെ പല വൈദികരും ഒരു തരം അതീന്ത്രിയരീതിയുള്ള കാര്യങ്ങൾ ചെയ്യാറുണ്ട് എന്നാണ് അവരുടെ പാരമ്പര്യ കഥകൾ സൂചിപ്പിക്കുന്നത്. ഉദാഹരണം, *കടമറ്റത്ത് കത്തനാർ*. അടുത്ത പേജിൽ തുടരും.................................

മുസ്ലീമുകളിൽ *തങ്ങൾമാർ* എന്നുള്ളവർക്ക് ചെറുതായതോ, അല്ലെങ്കിൽ ശക്തമായതോ ആയ അതീന്ദ്രിയ കഴിവുകൾ ഉണ്ടിയിരുന്നു എന്നും അവകാശപ്പെടാറുണ്ട്.

എന്നാൽ ഇന്ത്യൻ ഭാഷകൾക്ക് തന്നെ കൂടോത്രത്തിന് സമമായ പലകഴിവുകളും ഉണ്ട്. ഉച്ചനീചത്വവാക്കുകളുടെ വിദഗ്ദ്ധമായ ഉപയോഗിക്കലിലൂടെ പല സാമൂഹികവും വ്യക്തിപരവും വ്യാപാരപരവുമായ കാര്യങ്ങൾ സാധിക്കാൻപറ്റുന്നതോ, അല്ലെങ്കിൽ അവയെ തടസ്സപ്പെടുത്തുവാൻ കഴിവുള്ളതോ ആയ കോഡുകൾ ഈ ഭാഷകളിൽ ഉണ്ട്.

ഭൂഖണ്ഡ യൂറോപ്പിലും, ബ്രിട്ടിഷ് ദ്വീപിലും പണ്ടുകാലം മുതലേ ഉണ്ടായിരുന്ന ഇതുപോലുള്ള കാര്യമായിരുന്നു Witchcraft. പണ്ട് കാലങ്ങളിൽ ഇത് പ്രാക്റ്റിസ് ചെയ്യാൻ പല തടസ്സങ്ങളും ഉണ്ടായിരുന്നു. വിച്ചുകളെ പിടികൂടി കൊല്ലുക വരെ യൂറോപ്പിൽ സംഭവിച്ചിരുന്നു. എന്നാൽ ഇന്ന് ഇത്യദികാര്യങ്ങളോട് പൊതുവെ സഹിഷ്ണുതയാണ് ഉള്ളത്.

സംസ്കൃത ഗ്രന്ഥമായ യജുർ വേദത്തിൽ കൂടോത്രങ്ങളേയും മന്ത്രങ്ങളേയും ദുർമന്ത്രങ്ങളേയും പറ്റിപ്രതിപാദിച്ചിട്ടുണ്ട് എന്ന് പറയപ്പെടുന്നു. ഇത് നടത്തേണ്ടതിന്റെ ചുവടുകളും പറയുന്നുണ്ട് എന്നും പറയപ്പെടുന്നു. അതേ സമയം വജ്റായണ ബുദ്ധിസത്തിലും, മറ്റും തന്ത്രവിദ്യ ഉപയോഗിക്കുന്നുണ്ട്. പഞ്ചമകാരങ്ങൾ ഇവയ്ക്ക് ആവശ്യമാണ് എന്നാണ് പറയപ്പെടുന്നത്. അതായത്, *മദ്യം, മത്സ്യം, മാംസം, മുദ്ര (നൃത്തം), മൈഥുനം* എന്നിവ. എന്നാൽ വിചിത്രമെന്ന് പറയട്ടെ പാശ്ചാത്യ വിച്ച്ക്രാഫ്ട്ടിലും, ഇതുപോലുള്ളതൊക്കെ ആവശ്യമാണ്. മൈഥുനം, അഥവ ലൈംഗിക ഊർജ്ജത്തെ വിച്ച്ക്രാഫ്റ്റിലും ഒരു അനിവാര്യഘടകമായി കരുതപ്പെടുന്നു.

**Read:** (1). Codes of reality! What is language? (2). Software codes of Reality, Life and Languages!

# Laurel and Hardy



Watch Video

Laurel and Hardy, ആദ്യകാല ക്ളാസിക്കൽ ഹോളിവുഡ് സിനിമകളിലെ ഹാസ്യ ജോടികളായിരുന്നു. ഇതിൽ ലോറൽ ഒരു താരതമ്യേനെ മെലിഞ്ഞ ഇങ്ഗ്ളിഷ്കാരനും, ഹാഡി ഒരു തടിയനായ എമ്മേറിക്കനുമായിരുന്നു. യഥാർത്ഥത്തിൽ ലോറലിന് ശരാശരി ഉയരവും, തൂക്കവും ഉണ്ടായിരുന്നു. അതേ സമയം ഹാഡി 6 അടിയും 1 ഇഞ്ചും ഉയരവും, 127 കിലോ ഭാരവും ഉള്ള ആളായിരുന്നു. *ലോറൽ & ഹാഡി* ടീം മൊത്തം 107 സിനിമകളിൽ അഭിനയിച്ചിട്ടുണ്ട്. ഇതിൽ 32 എണ്ണം നിശബ്ദ സിനിമകളായിരുന്നു. 30 നീണ്ട വർഷക്കാലം ഇവർ ഒരു ടീം ആയി അഭിനയിച്ചിട്ടുണ്ട്. ലോറൽ 1965ലും, ഹാഡി 1957ലും മരിച്ചു.

1960കളുടെ അവസാന നാളുകളിൽ *ലോറൽ ആന്റ് ഹാഡി* കോമിക്ക് സീരിസും ഉണ്ടായിരിന്നു. ഇതും വളരെ ജനശ്രദ്ധനേടിയ ഒന്നായിരുന്നു. ഇതിന്റെ 135 ലക്കങ്ങൾ പുറത്തിറങ്ങിയിരുന്നു.

ഈ ഹാസ്യ ടീമിന്റെ ഏതാനും സിനിമകളിൽ നിന്നും എടുത്തിട്ടുള്ള സീനുകൾ ഈ വെബ് പേജിൽ കാണാവുന്നതാണ്.

ഇവർ ഒരു ടീമായി അഭിനയിച്ച ചിത്രങ്ങളുടെ ഒരു ലിസ്റ്റാണ് താഴെകൊടുത്തിരിക്കുന്നത്. ഇത് എടുത്തിരിക്കുന്നത് വിക്കീപീഡിയയിൽ നിന്നുമാണ്.

| | |
|---|---|
| December 1, 1921 | *The Lucky Dog* |
| December 13, 1926 | *45 Minutes from Hollywood* |
| March 13, 1927 | *Duck Soup* |
| April 3, 1927 | *Slipping Wives* |
| June 12, 1927 | *Love ‘em and Weep* |
| July 17, 1927 | *Why Girls Love Sailors* |
| August 28, 1927 | *With Love and Hisses* |
| September 10, 1927 | *Sugar Daddies* |
| September 25, 1927 | *Sailors, Beware!* |
| October 5, 1927 | *Now I’ll Tell One* |
| October 8, 1927 | *The Second Hundred Years* |
| October 15, 1927 | *Call of the Cuckoo* |
| November 5, 1927 | *Hats Off* |
| November 20, 1927 | *Do Detectives Think?* |
| December 3, 1927 | *Putting Pants on Philip* |
| December 31, 1927 | *The Battle of the Century* |
| January 28, 1928 | *Leave ‘Em Laughing* |
| February 12, 1928 | *Flying Elephants* |
| February 25, 1928 | *The Finishing Touch* |
| March 24, 1928 | *From Soup to Nuts* |
| April 21, 1928 | *You’re Darn Tootin’* |
| May 19, 1928 | *Their Purple Moment* |
| September 8, 1928 | *Should Married Men Go Home?* |
| October 6, 1928 | *Early to Bed* |
| November 3, 1928 | *Two Tars* |
| December 1, 1928 | *Habeas Corpus* |
| December 29, 1928 | *We Faw Down* |
| January 26, 1929 | *Liberty* |
| February 23, 1929 | *Wrong Again* |
| [illegible]929 | *That’s My Wife* |
| April 29, 1929 | *Big Business* |
| May 4, 1929 | *Unaccustomed As We Are* |
| May 28, 1929 | *Double Whoopee* |
| June 1, 1929 | *Berth Marks* |
| June 29, 1929 | *Men O’ War* |
| August 10, 1929 | *Perfect Day* |
| September 21, 1929 | *They Go Boom* |
| October 19, 1929 | *Bacon Grabbers* |
| November 16, 1929 | *The Hoose-Gow* |
| November 29, 1929 | *The Hollywood Revue of 1929* |
| December 14, 1929 | *Angora Love* |
| January 4, 1930 | *Night Owls* |
| January 21, 1930 | *The Rogue Song* |
| February 8, 1930 | *Blotto* |
| March 22, 1930 | *Brats* |
| April 26, 1930 | *Below Zero* |
| May 31, 1930 | *Hog Wild* |
| September 6, 1930 | *The Laurel-Hardy Murder Case* |
| November 29, 1930 | *Another Fine Mess* |
| February 7, 1931 | *Be Big!* |
| February 21, 1931 | *Chickens Come Home* |
| April 1, 1931 | *The Stolen Jools* |
| April 4, 1931 | *Laughing Gravy* |
| May 16, 1931 | *Our Wife* |
| August 15, 1931 | *Pardon Us* |
| September 19, 1931 | *Come Clean* |
| October 31, 1931 | *One Good Turn* |
| December 12, 1931 | *Beau Hunks* |
| December 26, 1931 | *On the Loose* |
| January 23, 1932 | *Helpmates* |
| March 5, 1932 | *Any Old Port!* |
| April 16, 1932 | *The Music Box* |
| May 25, 1932 | *County Hospital* |
| May 26, 1932 | *The Chimp* |
| September 10, 1932 | *Scram!* |
| September 23, 1932 | *Pack Up Your Troubles* |
| November 5, 1932 | *Their First Mistake* |
| December 31, 1932 | *Towed in a Hole* |
| February 25, 1933 | *Twice Two* |
| April 22, 1933 | *Me and My Pal* |
| May 5, 1933 | *The Devil’s Brother* |
| August 3, 1933 | *The Midnight Patrol* |
| October 7, 1933 | *Busy Bodies* |
| October 28, 1933 | *Wild Poses* |
| November 25, 1933 | *Dirty Work* |
| December 29, 1933 | *Sons of the Desert* |
| January 13, 1934 | *Oliver the Eighth* |
| June 1, 1934 | *Hollywood Party* |
| June 23, 1934 | *Going Bye-Bye!* |
| July 21, 1934 | *Them Thar Hills* |
| November 30, 1934 | *Babes in Toyland* |
| December 11, 1934 | *The Live Ghost* |
| January 5, 1935 | *Tit for Tat* |
| February 26, 1935 | *The Fixer Uppers* |
| August 6, 1935 | *Thicker than Water* |
| August 23, 1935 | *Bonnie Scotland* |
| February 14, 1936 | *The Bohemian Girl* |
| May 11, 1936 | *On the Wrong Trek* |
| October 30, 1936 | *Our Relations* |
| April 16, 1937 | *Way Out West* |
| May 21, 1937 | *Pick a Star* |
| May 20, 1938 | *Swiss Miss* |
| August 19, 1938 | *Block-Heads* |
| October 20, 1939 | *The Flying Deuces* |
| February 16, 1940 | *A Chump at Oxford* |
| May 3, 1940 | *Saps at Sea* |
| October 10, 1941 | *Great Guns* |
| August 7, 1942 | *A-Haunting We Will Go* |
| 1943 | *The Tree in a Test Tube* |
| April 4, 1943 | *Air Raid Wardens* |
| June 11, 1943 | *Jitterbugs* |
| November 1, 1943 | *The Dancing Masters* |
| March 1, 1944 | *Nothing but Trouble* |
| September 1, 1944 | *The Big Noise* |
| May 18, 1945 | *The Bullfighters* |
| November 21, 1951 | *Atoll K* |

COVER PAGE
NEXT PAGE
ONE PAGE Back
Previous Location
Go to PAGE No:
SEARCH
CLOSE

# കേരള ചരിത്രം മറച്ചുവയ്ക്കലുകളില്ലാതെ



പരശുരാമൻ മഴുവെറിഞ്ഞ കാലം മുതൽ നിലനിൽക്കുന്നതും, രണ്ടായിരത്തിയഞ്ഞൂറിൽ പരം വർഷങ്ങൾക്ക് മുമ്പ് നിലനിന്നിരുന്ന ഭാഷയും ഉള്ള കേരളത്തേക്കുറിച്ച് ഇന്ന് കേരളത്തിൽ പലർക്കും അറിയാം. കാരണം സ്കൂൾ വിദ്യാഭ്യാസത്തിലും പത്രമാധ്യമങ്ങളിലും മറ്റും ഈ കാര്യം പരാമർശിക്കപ്പെടുകയും, പഠിപ്പിക്കപ്പെടുകയും അങ്ങിനെ മനസിൽ രൂഢമൂലവുമാക്കിയിട്ടുണ്ട് ഈ വക കാര്യങ്ങൾ.

ഈ വക കാര്യങ്ങളുടെ നിജസ്ഥിതിയെക്കുറിച്ചല്ല, ഈ പ്രാവശ്യം സംസാരിക്കാൻ പോകുന്നത്. മറിച്ച്, ഇന്നത്തെ കാലഘട്ടത്തിന് തൊട്ട് മുമ്പുള്ള കാലത്തെ യാഥാർത്ഥ്യങ്ങളെക്കുറിച്ചാണ് ഇന്നത്തെ ചിന്താവിഷയം. കാലഘട്ടം ഏകദേശം മലബാറിൽ ഇങ്ങ്ഗ്ളീഷ് ഭരണം വരികയും, ഏകദേശം അതേ കാലത്തായ് തിരുവിതാംകൂറിൽ മാർത്താണ്ഡവർമ്മ രാജാവ് ഭരണത്തിൽ വരികയും ചെയ്ത കാലമാണ് ഇവിടെ പരാമർശിക്കപ്പെടുന്നതും, ചർച്ചക്കെടുക്കുന്നതും.

പുറം ലോകത്തിൽ മലബാർ കോസ്റ്റ് (Malabar Coast) അഥവാ മലബാർ തീരപ്രദേശം എന്നാണ് ഇന്ത്യൻ ഉപദ്വീപിന്റെ തെക്കേയറ്റത്തുള്ള കിഴക്കൻ തീരപ്രദേശങ്ങളെ അറിയപ്പെട്ടിരുന്നത്. എന്നാൽ ഈ പ്രദേശത്ത് വന്നാൽ, ഈ നാമകരണം പൂർണ്ണമായും ശരിയല്ല എന്ന് കാണാമായിരുന്നു. മഞ്ചേശ്വരത്തിന് തൊട്ടായുള്ള പ്രദേശങ്ങൾക്ക് തെക്കോട്ട്, ഏകദേശം കൊച്ചിക്ക് വടക്കായി പൊന്നാനിക്ക് സമാന്തരമായി വരുന്ന പ്രദേശങ്ങളിൽ വരുന്ന പ്രദേശങ്ങളെയാണ് പ്രാദേശികമായി മലബാർ എന്നു പറയപ്പെട്ടിരുന്നത്. ഈ മലബാറിന് തെക്കായി പല ചെറുകിട പ്രദേശങ്ങളും ഉണ്ടായിരുന്നു. കൊച്ചി, കായംകുളം, കൊല്ലം, കോട്ടയം, കരുനാഗപ്പള്ളി, ആറ്റിങ്കൽ, തിരുവിതാംകൂർ. മാർത്താണ്ഡവർമ്മ തിരുവിതാംകൂർ രാജാവായതിന് ശേഷം ഇവയിൽ ഓരോന്നും തിരുവിതാംകൂറിലേക്ക് പിടിച്ചടക്കപ്പെട്ടുതുടങ്ങി. മാർത്താണ്ഡവർമ്മ മെഡ്രാസ് ഭരിച്ചിരുന്ന ഇങ്ങ്ഗ്ളീഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിക്ക് പൂർണ്ണമായ പിന്തുണയും സൗഹൃദവും നൽകിയിരുന്നതിനാൽ, തിരുവിതാംകൂറിന് അവരുടെ സഹായവും, 1858 മുതൽ ബ്യട്ടണിന്റെ സഹായവും, 1947ൽ തിരുവിതാംകൂറിന് സ്വാതന്ത്ര്യം നഷ്ടപ്പെട്ട് ഇന്ത്യയിലേക്ക് നിർബന്ധപൂർവ്വം ചേർക്കപ്പെടുന്നത് വരെ, ലഭിച്ചിരുന്നു.

COVER PAGE
NEXT PAGE
ONE PAGE Back
Previous Location
Go to PAGE No:
SEARCH
CLOSE

TIYA FEMALES AT A COIR FACTORY.

ഇങ്ങ്ഗ്ളീഷ് ഈസ്റ്റ് ഇന്ത്യ കമ്പനി മലബാറിൽ ഭരണമേറ്റെടുത്തപ്പോൾ വടക്കെ മലബാറിലെ, തലശ്ശേരിയിലെ കൂലിവേലക്കാരായ തീയ്യ സ്ത്രീകളുടെ ചിത്രമാണ് ഇത്. കയർ പിരിക്കുന്ന കമ്പനിയിലെ തൊഴിലാളികളാണ് ഇവർ. വടക്കെ മലബാറിലെ മരുമക്കത്തായ തീയ്യന്മാരിൽ സാമ്പത്തിക ശേഷിയും മുറ്റ് ഉന്നമനങ്ങളും ഉള്ള കുടുംബങ്ങൾ ഉണ്ടായിരുന്നെങ്കിലും, ഭൂരിപക്ഷവും തൊഴിലാളികളോ, കൂലിക്കാരോ ആയിരുന്നു. വസ്ത്രധാരണത്തിലുള്ള ജാതിപരമായ വിലക്കുകൾ ഇങ്ങ്ഗ്ളീഷ് ഭരണം വന്നതോടെ പൊളിഞ്ഞെങ്കിലും, സാമുദായികമായി ഇവ താഴെക്കിടയിലുള്ള കുടുംബങ്ങൾക്ക് വലിയ ആശ്വാസം നൽകിയിരുന്നില്ല. കാരണം, അവർ അവരുടെ സ്വന്തം സമുദായത്തിലെ ഉയർന്നവരുടേയും, ഉയർന്ന ജാതിക്കാരുടേയും *ഇഞ്ഞി, ഓൻ, ഓള്, അളെ (മളെ), അനെ (മനെ), ചെക്കൻ, പെണ്ണ്, ഐറ്റിങ്ങൾ* തുടങ്ങിയ വാക്കുകളുടെ പ്രഹരത്തിന് നിത്യേനെപാത്രമായ ആളുകളായിരുന്നു. ഇന്ത്യൻ ഉപദ്വീപിൽ ഇങ്ങ്ഗ്ളീഷ് ഭരണം നേരിട്ട് നടന്ന ഇടങ്ങളിലെല്ലാം തന്നെ വസ്ത്രധാരണത്തിന്റെ കാര്യത്തിൽ ജനങ്ങൾക്ക് നിയമപരമായ വിലക്കുകൾ ഒഴിവാക്കപ്പെട്ടിരുന്നു. എന്നാൽ തിരുവിതാംകൂർ പോലുള്ള സ്വതന്ത്രരാജ്യങ്ങളിൽ ഇത് നടപ്പിലാക്കാൻ, അവിടുള്ള താഴ്ന്ന ജാതിക്കാരായ ജനങ്ങളുടെ നിത്യേനെയുള്ള അപേക്ഷകളെയും, അഭ്യർത്ഥനകളേയും മാനിച്ച്, പലപ്പോഴും ഈസ്റ്റ് ഇന്ത്യാ കമ്പനിയുടെ ഉദ്യോഗസ്ഥർക്ക് ഇടപെടേണ്ടതായി വന്നിട്ടുണ്ട്. ഇവരുടെ ഇടപെടലിനാലാണ് തിരുവിതാംകൂറിൽ *പുലയർ,* *...ന്മർ, ചൊവ്വർ, ഈഴവർ* തുടങ്ങിയ പല ജാതിക്കാർക്ക് വസ്ത്രധാരണത്തിന്റെ കാര്യത്തിൽ സ്വാതന്ത്ര്യം ലഭിച്ചത്.



Picture taken from: Castes and tribes of Southern India, by Edgar Thurston

Korapuzha

ഈ ചിത്രത്തിന്റെ പകർപ്പവകാശം Kuniyil എന്നവരുടേതാണ്. ഈ ചിത്രം ഇവിടെ ഉപയോഗിച്ചിട്ടുള്ളത് Creative Commons Attribution-ShareAlike 3.0 Licenseപ്രകാരമാണ്.

മലബാറിനെ സംബന്ധിച്ച് പറയുകയാണെങ്കിൽ, കാര്യങ്ങൾ വേറെയായിരുന്നു. വടക്കൻ മലബാറെന്നും തെക്കൻ മലബാറെന്നും, തമ്മിൽ വളരെക്കുറച്ച് മാത്രം ബന്ധമുണ്ടായിരുന്ന രണ്ട് പ്രദേശങ്ങളെയാണ് മലബാറെന്ന് മൊത്തമായി വിളിക്കപ്പെട്ടിരുന്നത്. കോഴിക്കോടിന് തൊട്ട് വടക്കായി ഒഴുകുന്ന കോരപ്പുഴയായിരുന്നു വടക്കൻ മലബാറിനേയും തെക്കൻ മലബാറിനേയും തമ്മിൽ വേർതിരിച്ചിരുന്നത്. ഈ പുഴക്ക് തെക്കായുള്ള പ്രദേശമാണ് തെക്കൻ മലബാറെന്ന് പറയപ്പെടുന്നത്. തെക്കൻ മലബാറിലെ മുഖ്യമായ രാജകുടുംബം കോഴിക്കോട്ടെ സാമൂതിരിയായിരുന്നു. എന്നാൽ ഈ രാജവംശത്തിന് തെക്കൻമലബാറിൽ മുഴുവനായും അധികാരപരിധിയുണ്ടായിരുന്നോ എന്നത് സംശയമാണ്. കാരണം, തൊട്ട് തെക്ക് തന്നെ കോലത്തിരിയും മറ്റ് കൊച്ച് കൊച്ച് നാടുവാഴികളും ഭൂജന്മികളും ഉണ്ടായിരുന്നു.

തെക്കെമലബാറും വടക്കേമലബാറും തമ്മിൽ പലവിധ ആയിത്തങ്ങളും നിലനിന്നിരുന്നതായി പറയപ്പെടുന്നു. ഉദാഹരത്തിന്, വടക്കെ മലബാറിലെ നായന്മാർ അവരുടെ സ്ത്രീകളെ തെക്കെ മലബാറിലെ നായന്മാർ വിവാഹം കഴിക്കുന്നത് വിലക്കിയിരുന്നു. അങ്ങിനെ ഏതെങ്കിലും സ്ത്രികൾ ചെയ്യുകയാണെങ്കിൽ, ആ സ്ത്രീയെ ജാതിയിൽ നിന്നും, കുടുംബത്തിൽ നിന്നും ഭ്രഷ്ടാക്കുമായിരുന്നു.

നായന്മാർക്ക് തൊട്ട് താഴെയായിരുന്ന തീയ്യന്മാരിലും ഇതുപോലൊരു സമ്പ്രദായം നിലനിന്നിരുന്നു. വടക്കൻ മലബാറിലെ തീയ്യന്മാർ മരുമക്കത്തായ കൂട്ടുകുടുംബ സമ്പ്രദായം ഉള്ളവരായിരുന്നു. അതേ സമയം തെക്കൻ മലബാറിലെ തീയ്യന്മാർ, തിരുവിതാംകൂറിലെ ഈഴവരെപ്പോലെ, മക്കത്തായ കുടുംബസമ്പ്രദായപ്രകാരം ജീവിക്കുന്നവരായിരുന്നു. ഈ കാരണത്താൽ തന്നെ വടക്കൻ മലബാറിലെ തീയ്യന്മാരും തെക്കെൻ മലബാറിലെ തീയ്യന്മാരും ആ കാലഘട്ടത്തിൽ വിവാഹ ബന്ധത്തിലേർപ്പെടുന്നത് വളരെ അപൂർവ്വമായിട്ടായിരുന്നു. ഇതിന് മുഖ്യമായി രണ്ടുകാരണങ്ങളായിരുന്നു ഉണ്ടായിരുന്നത്. ഒന്ന് യാത്രചെയ്യാനുള്ള ബുദ്ധിമുട്ട്. വെറും ഒരു കിലോമീറ്റർ ദൂരം തന്നെ യാത്രചെയ്യാൻ മലബാറിലെ പലദിക്കുകളിലും വളരെ പ്രയാസമുള്ള കാര്യമായിരുന്നു. ഈ പ്രയാസം ഈ എഴുത്തുകാരൻ 1960കളിൽ പോലും കണ്ടിട്ടുണ്ട്. ഇന്ന് ഗംഭീരങ്ങളായ റോഡുകൾ ഉള്ള പല പ്രദേശങ്ങളും, അന്ന് കല്ലും, മുള്ളും, തൊട്ടാവാടികളും, കമ്മ്യൂണിസ്റ്റപ്പകളും, തൊട്ടാൽ ചൊറിയുന്ന ചെടികളും മറ്റും ഉള്ള നടപ്പാതകളായിരുന്നു.

COVER PAGE
NEXT PAGE
ONE PAGE Back
Previous Location
Go to PAGE No:
SEARCH
CLOSE

ഈ കാലങ്ങളിൽ ജന്മികുടുംബങ്ങൾക്കേ ദുരദേശങ്ങളിലേക്കുള്ള യാത്രചെയ്യാനുള്ള സാമ്പത്തിക ശേഷി ഉണ്ടായിരിക്കുകയുള്ളു. കുതിരയും മഞ്ചലും, കുതിരവണ്ടികളും, കാളവണ്ടികളും മറ്റും അവർക്കെ ഉണ്ടായിരുന്നുള്ളു. മാത്രവുമല്ല, താഴ്ന്ന ജാതിക്കാർക്ക് അവരുടെ പ്രദേശങ്ങൾവിട്ട് കൂറച്ച് ദുരങ്ങളിൽ പോയാൽ, സുരക്ഷാപ്രശ്നം കാര്യമായിത്തന്നെയുണ്ടായിരുന്നു. ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാകമ്പനി ഭരണം വരികയും, പോലീസ് സ്റ്റേഷനുകളും ലിഖിത നിയമങ്ങളും വന്നതിന് ശേഷമാണ് താഴെജാതിക്കാർക്ക് വ്യക്തിപരമായ ശാരീരിക സുരക്ഷയ്ക്ക് അവകാശം വന്നിരുന്നുള്ളു. ഇതിന്മുമ്പ് ഇവരുടെ സ്ത്രീകളുടെ കാര്യം ഇതിനേക്കാൾ പരിതാപകരമായിരുന്നു.

എന്നാൽ മക്കത്തായ തീയ്യരിലും, മരുമക്കത്തായ തീയ്യരിലും, ജന്മികടുംബങ്ങളും, ഇല്ലങ്ങളും ഉയർന്ന ആഭിജാത്യമുള്ള കുടുംബങ്ങളും കുറച്ചെങ്കിലും ഉണ്ടായിരുന്നു. എന്നാൽ ഇങ്ങിനെയുള്ള മരുമക്കത്തായ തീയ്യരിലെ പുരുഷൻ മക്കത്തായ തീയ്യരിലെ സ്ത്രീയെ വിവാഹം കഴിച്ചാൽ രണ്ട് കുടുംബങ്ങളിൽ നിന്നും സാമ്പത്തികമായും കുടുംബസ്വത്തായും യാതൊന്നും ലഭിക്കില്ലായിരുന്നു. കാരണം മരുമക്കത്തായ കുടുംബങ്ങളിൽ കുടുംബസ്വത്ത് മുഖ്യമായും സ്ത്രീസന്തതികളിലേക്കാണ് നീങ്ങുക. മക്കത്തായ കുടുംബങ്ങളിൽ കുടുംബസ്വത്ത് പുരുഷ സന്തതികളിലേക്കാണ് മുഖ്യമായും നീങ്ങുക.

ഈസ്റ്റ് ഇന്ത്യ കമ്പനിയുടെ ഭരണകാലഘട്ടങ്ങളിൽ മുരമക്കത്തായ തീയ്യ പുരുഷനും, മക്കത്തായ തീയ്യ സ്ത്രീയും തമ്മിൽ വിവാഹ ബന്ധം നടത്തിയതിന് ശേഷം, കുടുംബസ്വത്തിനായി ഈസ്റ്റ് ഇന്ത്യ കമ്പനി നടപ്പിൽ വരുത്തിയ കോടതികളിൽ ചില കേസുകൾ വന്നിരുന്നു. എന്നാൽ ഈസ്റ്റ് ഇന്ത്യ കമ്പനി നടപ്പിൽ വരുത്തിയ നിയമങ്ങൾ സാമൂഹിക ചട്ടങ്ങളെ മറികടക്കാൻ ധൈര്യപ്പെട്ടിരുന്നില്ല. ആദ്യകാലങ്ങളിൽ.

തുടരും.....

# ഇന്ത്യൻ സ്വാതന്ത്ര്യസമരം എന്ന കാൽപ്പനിക കഥ



British-India along with independent nations that accepted British suzerainty

മഞ്ഞ നിറത്തിലുള്ളത് ബ്യൂട്ടിഷ് മേൽകോയ്മ അംഗീകരിച്ച സ്വതന്ത്രരാജ്യങ്ങളാണ്. ഇളം ചാരനിറത്തിലുള്ളത് നേരിട്ടുള്ള ബ്യൂട്ടിഷ് ഭരണം നടക്കുന്ന ഇടങ്ങളും. 650തോളം ചെറുതും വലുതുമായ നാട്ടുരാജ്യങ്ങൾ അടങ്ങിയ പ്രദേശമായിരുന്നു ബ്യൂട്ടിഷ്-ഇന്ത്യ. ഈ ഉപഭൂഖണ്ഡത്തെ അവർ യോജിപ്പിച്ചു എന്നതിന് പകരം, അവർ ഭിന്നിപ്പിച്ചു എന്ന ചിന്തയിൽ എന്തോ പ്രശ്നമില്ലെ?

COVER PAGE
NEXT PAGE
ONE PAGE Back
Previous Location
Go to PAGE No:
SEARCH
CLOSE

ബാലഗംഗാധർതിലകും, സുഭാഷ്ചന്ദ്രബോസും, ഗാന്ധിയും, നെഹ്റുവും, ഭഗത്ത്സിങ്ങും ഗോഖലെയും, മറ്റുംമറ്റും അനേക വർഷം കഷ്ടപ്പെട്ട്, ലോകം മുഴുവൻ വിറപ്പിച്ച് ഭരിച്ചുകൊണ്ടിരുന്ന ബ്യൂട്ടിഷ് സാമ്രാജ്യത്തെ തോൽപ്പിച്ച്, ഇന്ത്യക്ക് നഷ്ടപ്പെട്ട സ്വാതന്ത്ര്യം തിരിച്ചെടുത്തു. തിലകന്റെ *സ്വാതന്ത്ര്യം എന്റെ ജന്മാവകാശമാണ്* എന്ന കോടതിയിൽ വച്ചുള്ള പ്രസംഗവും, ഗാന്ധിയുടെ *രാമരാജ്യ സങ്കൽപ്പവും*, നെഹ്റുവിന്റെ *ബുദ്ധിയും*, സുഭാഷ്ചന്ദ്രബോസിന്റെ ആയുധങ്ങളും കണ്ടും കേട്ടും ബ്യൂട്ടിഷ് സാമ്രാജ്യം പതറി, വിറച്ച് നിലംപതിച്ചു. ബ്യൂട്ടിഷ് ഭരണം 7000 വർഷങ്ങളോളം പഴക്കമുള്ള ഇന്ത്യയെ തമ്മിലടിപ്പിച്ചും വിഘടിപ്പിച്ചും വാഴുകയായിരുന്നു. ഇന്ത്യക്കാരെ അടിമകളാക്കാൻ വേണ്ടി അവർ ഇവിടുള്ളവരെ *നിർബന്ധിച്ച്* ഇങ്ഗ്ളിഷ് പഠിപ്പിച്ചു.

മുകളിൽ പറഞ്ഞവാക്കുകൾ പഠനത്തിൽ സമർത്ഥനായ ഇന്ത്യയിലെ ഏതൊരു സ്കൂൾ വിദ്യാർത്ഥിയും യാതോരു സങ്കോചവുമില്ലാതെ ഉരുവിടും. എന്നാൽ ഈ വാക്കുകളുടെ യാഥാർത്ഥ്യത്തെക്കുറിച്ച് ഒന്ന് വിശകലനം ചെയ്യാനുള്ള സമയം അതിക്രമിച്ചിരിക്കുന്നു. കാരണം, ഈ വാക്കുകൾ സത്യമല്ല. മറിച്ച് തികച്ചും കരുതിക്കൂട്ടിയുള്ള തെറ്റിധാരണ പരത്താൻ വേണ്ടിയുള്ള പ്രചരണതന്ത്രത്തിന്റെ ഭാഗം മാത്രമാണ്. ഇന്ന് ആർക്കും ഇതിലെ പൊള്ളത്തരം പുറത്തുകൊണ്ടുവരാൻ താൽപ്പര്യമില്ല. ബ്യൂട്ടണിൽ പോലും, ഇതിന് താൽപര്യമുള്ളവരെ കണ്ടെത്തുക എളുപ്പമല്ല. പോരാത്തതിന്, ഇന്ന് ഇങ്ഗ്ളണ്ട് തന്നെ മാറിപ്പോയിരിക്കുന്നു. അവിടുത്തെ ഇന്നത്തെ പൗരന്മാരിൽ നല്ലൊരു ശതമാനം പേർ ബ്യൂട്ടിണിന് പുറത്ത് നിന്നുള്ളവരാണ്. അവരും ഇത്യാദി കള്ളക്കഥകൾ അവിടേയും പറഞ്ഞ് പരത്തുന്നുണ്ട്.

ഈ കാര്യത്തിലെ വാസ്തവങ്ങൾ പറയണമെങ്കിൽ പലതിനേക്കുറിച്ചും പറയേണ്ടിവരും. പലതിനെക്കുറിച്ചും ഉള്ള സാമാന്യമായ ധാരണകൾ ചിലപ്പോൾ ചോദ്യം ചെയ്യപ്പെട്ടേക്കാം. ഉദാഹരണത്തിന് 7000 വർഷം പഴക്കമുള്ള ഭാരതീയ സംസ്കാരം. മധ്യ ഏഷ്യൻ പ്രദേശങ്ങളിൽ നിന്നും കിഴക്കോട്ട് പടർന്ന വേദകാല സംസ്കാരം എന്നു പറയപ്പെടുന്ന ആര്യൻ (ഏറിയ്ൻ Aryan) സംസ്കാരത്തെയാണ് ഇത് കൊണ്ട് ഉദ്ദേശിക്കുന്നത്. ഇതും ഇന്ത്യയെന്ന ഈ രാജ്യത്തിലെ ജനങ്ങളും തമ്മിൽ കാര്യമായ ബന്ധമുണ്ടോ? ഉദാഹരണത്തിന് ജേർമ്മൻ (German) കാരെയാണ് യൂറോപ്പിൽ പൊതുവെ ആര്യന്മാരായി (Aryans) കരുതപ്പെടുന്നത്. എന്നാൽ രണ്ടുകൂട്ടർക്കും വേദകാല സംസ്കാരവുമായി കാര്യമായ ബന്ധമൊന്നുമില്ലയെന്നുള്ളതാണ് വാസ്തവം. ഉദാഹരണത്തിന് കേരളത്തിലെ ജനങ്ങളുടെ പിൻഗാമികളെക്കുറിച്ചൊന്ന്

ആലോചിച്ചാൽ മതിയാകും.

അടുത്തത് മുകളിൽ പ്രസ്താവിച്ച സ്വാതന്ത്ര്യ സമരനേതാക്കളെക്കുറിച്ചാണ്. ഉദാഹരണത്തിന് തിലക്. ഇദ്ദേഹം ചെറുപ്പത്തിൽ ബ്യട്ടിഷ് വിരോധിയായിരുന്നെങ്കിലും, പിൽകാലങ്ങളിൽ ബ്യട്ടിഷ് ഭരണത്തിന് പിന്തുണ പ്രഖ്യാപിച്ച വ്യക്തിയാണ്.

ക്വിറ്റിന്ത്യാ സമരപ്രഖ്യാപനത്തെക്കുറിച്ച് പറയുകയാണെങ്കിൽ, ഗാന്ധിയുടെ സബർമ്മതി ആശ്രമത്തെക്കുറിച്ച് ഡെൽഹി പത്രങ്ങളിൽ വന്നുകൊണ്ടിരുന്ന ഒരു ആരോപണത്തെക്കുറിച്ചുള്ള കാര്യത്തിൽ നിന്നും ജനശ്രദ്ധ മാറ്റിവിടാനുള്ള ഒരു തന്ത്രം നെഹ്റുവിൻ്റെ പിന്തുണയോടെ നടപ്പാക്കിയതായിരുന്നില്ലേയെന്നൊരു സന്ദേഹം വന്നേക്കാം. എന്നാൽ രണ്ടാം ലോകമഹായുദ്ധം നടക്കുന്ന കാലമായതിനാൽ, ക്വിറ്റിന്ത്യാസമരനേതാക്കളെ ജയിലിലാക്കിയതോടെ, ആ സമരം തുടങ്ങിയ ഉടനെ ഒടുങ്ങുകയും ചെയ്തു. ഗാന്ധിയെ ജയിലിലിട്ടാൽ ബ്യട്ടിഷ് ഭരണത്തിന് വലിയ ചിലവായിരുന്നുവെന്ന് ബ്യട്ടിഷ് പ്രധാനമന്ത്രിയായിരുന്ന ചേച്ചിൽ (Winston Churchill) പറഞ്ഞിരുന്നു. കാരണം പത്രവാർത്താതലക്കെട്ടുകളിൽനിന്നും അപ്രത്യക്ഷമാകുമ്പോഴെല്ലാം ഗാന്ധി ഇടക്കിടക്ക് നിരാഹാരം കിടക്കും. അപ്പൊഴെല്ലാം തേനും ഓറഞ്ച് ജൂസും മറ്റും ഗാന്ധിക്ക് എത്തിച്ച് കൊടുക്കുകയെന്നത് യുദ്ധകാലത്ത് വലിയ ബദ്ധപ്പാടായിരുന്നു. അതേസമയം ഗാന്ധിക്ക് കാര്യമായ പ്രശ്നമൊന്നുമുണ്ടാവില്ല. കാരണം അതീവ സമ്പത്തിക കഴിവുള്ള കുടുംബത്തിൽ നിന്നുമുള്ള ആളാണ് ഗാന്ധി. പിതാവ് പോർബന്ധറിലെ പ്രധാനമന്ത്രിയായിരുന്നു. ഭാര്യ നാട്ടുപ്രമാണിയായ സിറ്റി മേയറുടെ മകളും. ഗന്ധി ഇങ്ഗ്ളണ്ടിൽ ജീവിച്ചിരുന്ന ആളായിരുന്നത് കൊണ്ട് ബ്യട്ടിഷ് ഉദ്യോഗസ്ഥരേയും ഇന്ത്യൻ ഉദ്യോഗസ്ഥരേയും പേരുപയോഗിച്ച് സംബോധനചെയ്യാം. പ്രശ്നം ഉണ്ടാവില്ല.

ഇന്നുള്ള പല കേരള മന്ത്രിമാർക്കുപോലും, ഉദ്യോഗസ്ഥരെ *നിങ്ങൾ* എന്നുപോലും സംബോധനചെയ്യനുള്ള ധൈര്യമില്ല എന്ന് ഓർക്കണം. പല കേരള മുഖ്യമന്ത്രിമാരും പോലീസ് മേധാവിയുടെ പേര് പറയുമ്പോൾ *സാർ* എന്ന വാക്ക് കൂടി പേരിനുപിന്നിൽ ചേർത്തുകൊണ്ടാണ് വിളിക്കാറ്. സംബോധന ചെയ്യുമ്പോൾ *നിങ്ങൾ* എന്ന വാക്കിന് പകരം പേർഷ്യൻ വാക്കായ *സാർ* (തലവൻ) ആണ് ഉപയോഗിക്കാറ്. ഇങ്ങിനെ നോക്കുമ്പോൾ ഇങ്ഗ്ളണ്ടിൽ ഒന്ന് പോയാൽ ആളുടെ നിലവാരം ശരിക്കും ഉയരും എന്നത് തീർച്ചയാണ്. ഇങ്ഗ്ളിഷുകാർക്ക് ഇതിനെക്കുറിച്ച് യാതോരു വിവരവും ഇല്ല.

ഇതിനെല്ലാം ഉപരിയായി പോലീസുകാർ ഗാന്ധിയെ നീ, എടാ, എന്താടാ എന്നൊന്നും സംബോധനചെയ്യില്ല. കാരണം ഉയർന്ന സമ്പത്തുള്ള ആളാണ്. ഇങ്ഗ്ളണ്ടിൽ ജീവിച്ച ആളാണ്. ഉയർന്ന ഉദ്യോഗസ്ഥരെ പേരുപയോഗിച്ച് കൊണ്ട് സംബോധനചെയ്യുന്ന ആളാണ്. പത്ത് പന്ത്രണ്ട് വർഷങ്ങൾക്ക് മുൻപ് കേരളാ പോസീസ് മേധാവികളെ *നിങ്ങൾ* എന്ന് സംബോധനചെയ്ത ഒരു നേതാവ് ഇന്നും ജയിലിലാണ് വസിക്കുന്നത്. സ്വതന്ത്ര ഭാരതത്തിൽ ഉദ്യോഗസ്ഥരാണ് രാജാക്കൾ എന്ന വസ്തുത ഇദ്ദേഹം മനസ്സിലാക്കിയില്ല.

ഭഗത്ത് സിങ്ങിനെക്കുറിച്ച് പറയുമ്പോൾ, ഈ ഒരു കാര്യം പറയാതെ വയ്യ. ഭഗത്ത് സിങ്ങ് വെടിവെക്കാൻ പോയത് സ്പെഷൽ സൂപറിൻ്റൻ്റ് ഓഫ് പോലിസീനെയാണ്. എന്നാൽ മറ്റൊരു ബ്യട്ടിഷ് കോൺസ്റ്റബിളിനെ കണ്ട് ഇതാണ് പോലീസ് സൂപറിൻ്റൻ്റ് എന്ന് മനസ്സിലാക്കി വെടിവെച്ചു. കൊന്നു.

സുഭാഷ്ചന്ദ്രബോസിനെക്കുറിച്ച് പറയുമ്പോൾ ഇതിനെക്കാൾ വിചിത്രമായ കാര്യങ്ങളാണ് പറയാനുള്ളത്. സുഭാഷിനെതിരായി ഗാന്ധി *പട്ടാഭിരാമയ്യയെ* കോൺഗ്രസ് പ്രസിഡൻ്റ് സ്ഥാനത്തേക്ക് തിരഞ്ഞെടുപ്പിൽ നിർത്തി. പണവും അതിനാൽ തന്നെ മാധ്യമ സഹകരണവും ഉപയോഗിച്ച് കോൺഗ്രസ്സ് തലപ്പത്തിൽ ചാടിക്കയിറിക്കൂടിയ ഗാന്ധിക്ക് കോൺഗ്രസ് എക്സിക്യൂട്ടിവ് ബോഡിൽ വലിയ പിന്തുണയില്ലായെന്ന് തെളിയിച്ചുകൊണ്ട് പട്ടാഭിരാമയ്യ തോറ്റു. ഗാന്ധിയുടെ ശത്രുവായ സൂഭാഷ് ജയിച്ചു. എന്നാൽ സൂഭാഷിന് മറ്റൊരു പരാജയമുണ്ടായിരുന്നു. ഗാന്ധിയേക്കാൾ വയസ് കുറവ്. ഹിന്ദിയിൽ സ്വാഭാവികമായും സുഭാഷ് നീ (തൂ)യും,

രണ്ടാം ലോക മഹായുദ്ധത്തിൽ ഇങ്ഗ്ളിഷ് പക്ഷത്ത് നിലയുറപ്പിച്ച ഇന്ത്യൻ ഉപദ്വീപിലെ സ്വദേശീയരായ പട്ടാളക്കാർ

ഗാന്ധി *അങ്ങും* (ആപ്പ്) ആവും.

ഗാന്ധിയുടെ ഇടപെടലും, അലങ്കോലപ്പെടുത്തലുകളും സഹിക്കവയ്യാതെ സുഭാഷ് ജേർമ്മനിയിലേക്ക് (Germany) സ്ഥലം വിട്ടു. പിന്നങ്ങോട്ടുള്ള കഥ ഒരു കദനകഥതന്നെയായേക്കാം. അത് പിന്നെപ്പറയാം. പിടികൂടിയ ബ്യൂട്ടിഷ്-ഇന്ത്യൻ പട്ടാളക്കാരെ മനംമാറ്റി ഇന്ത്യൻ നാഷനൽ ആ്മിയിൽ ചേർക്കാനായി, സുഭാഷിന് സൌകര്യവും പണവും ജേർമ്മൻ ഭരണകൂടം നൽകി. ഇന്ത്യൻ നാഷനൽ ആ്മി, ജേർമ്മൻ സഖ്യത്തിന്റെ ആവശ്യത്തിനായി, കൂറുമാറിയ ഒരു ഇന്ത്യൻ ഉപഭൂഖണ്ടത്തിലെ സ്വദേശീയനായ ബ്യൂട്ടിഷ്-ഇന്ത്യൻ ഓഫീസറായ മോഹൻ സിങ്ങിന്റെ നേതൃത്വത്തിൽ രൂപീകരിച്ച ഒന്നായിരുന്നു. എന്നാൽ ജപ്പാൻ പട്ടാള ഉദ്യോഗസ്ഥരുടെ മാന്യമല്ലാത്ത പെരുമാറ്റം കാരണം ഇയാൾ അനുസരണക്കേട് കാണിച്ചു. ഇതിനാൽ ഇയാളെ മാറ്റി സുഭാഷിന് ഈ പദവി നൽകി. സുഭാഷും ഈ പ്രശ്നം നേരിട്ടിട്ടുണ്ടാകാം. കാരണം, കുറച്ച് കഴിഞ്ഞപ്പോൾ സുഭാഷും പെട്ടെന്ന് ഇവിടം വിടുകയാണ് ചെയ്തത്. ഇതിനേക്കാൾ ഗുരുതരമായ ദാരുണാവസ്ഥയിലേക്ക്.

സുഭാഷിന് ഇന്ത്യൻ നാഷണൻ ആ്മി (Indian National Army) യിലേക്ക് 2000ത്തോളം പട്ടാളക്കാരെ, പിടികൂടപ്പെട്ട ബ്യൂട്ടിഷ്-ഇന്ത്യൻ പട്ടാളക്കാരിൽ നിന്നും മനംമാറ്റിയെടുക്കാൻ പറ്റിയെന്നാണ് പറയപ്പെടുന്നതെങ്കിലും, ഇവരിൽ പലരും ജാപ്പനീസ്കാരുടെ തടവുകാരായി ജീവിച്ചാലുള്ള ദയനീയാവസ്ഥയിൽ നിന്നും രക്ഷപ്പെടാനാണ് ഇത് ചെയ്തത് എന്നാണ് മനസ്സിലാക്കേണ്ടത്. എന്നാൽ ഇത് പിന്നീട് വിനയായിമാറുകയാണുണ്ടായത്. ബ്യൂട്ടിഷ്-ഇന്ത്യൻ പട്ടാളം സിങ്ഗപ്പൂർ തിരിച്ച് പിടിച്ചപ്പോൾ ഈ മനംമാറിയ ഇന്ത്യൻ നാഷനൽ ആ്മി പട്ടാളക്കാർ ബന്ധനസ്ഥതയിലായി. ഇവരെ നോക്കാനായി നിയമിച്ച ബ്യൂട്ടിഷ്-ഇന്ത്യൻ പട്ടാളക്കാർ (ഇന്ത്യൻ ഉപദ്വീപിലെ ആൾക്കാർ), ഇവരിൽ പലരേയും *കരിങ്കാളികൾ* (*turncoats and blacklegs*) എന്ന് വിളിച്ച് കൊണ്ട്, പ്രതികാരം തീർക്കാനായി തോക്കിന്റെ ബയണറ്റ് ഉപയോഗിച്ച് കുത്തി പരിക്കേൽപ്പിക്കുകയോ, കൊല്ലുകയോ ചെയ്തു. തുടർന്ന് ഇവരെ ബ്യൂട്ടിഷ് പട്ടാളക്കാരുടെ നേരിട്ടുള്ള നിരീക്ഷണത്തിലേക്ക് മാറ്റി. ഈ സംഭവത്തിന് എത്രയോ മുൻപ് സുഭാഷ് സ്ഥലം വിട്ടിരുന്നു. റഷ്യയിലേക്ക്. അത് ജീവിതത്തിലെ മറ്റൊരു അബദ്ധമായിരുന്നു. കാരണം, സുഭാഷ് ഹിറ്റ്ലർ പക്ഷക്കാരനായി അറിയപ്പെടുന്ന ശത്രുവായിരുന്നു. റഷ്യക്കാരാണെങ്കിൽ ശത്രുക്കളോട് മൃഗീയമായി പെരുമാറുന്നവരുമായിരുന്നു. സുഭാഷ് റഷ്യയിൽ എത്തിയാൽ എന്തു സംഭവിക്കും എന്ന് പ്രത്യേകമായി എടുത്തുപറയേണ്ടതില്ല. മാത്രവുമല്ല, റഷ്യൻ സർക്കാരും നെഹ്റുവും നല്ല ബന്ധത്തിലായിരുന്നു. നെഹ്റുവിന്റെ നേതൃത്വത്തിന് വിനയാകുന്ന ഒരു വ്യക്തിയെ അവർ തിരിച്ച്, പുതുതായി രൂപീകരിക്കപ്പെട്ട ഇന്ത്യാ രാജ്യത്തിലേക്ക്, വിടില്ല എന്നത് ഉറപ്പുള്ളകാര്യമാണ്.

റഷ്യൻ ഭാഷകളാകട്ടെ മലയാളത്തിലുള്ളത് പോലെ ഭയാനകമായ ഫ്യൂഡൽ സ്വഭാവം ഉള്ളവയാണ്. പിടിച്ച് ജയിലിലാക്കിയാൽ, ആൾ ഇന്ത്യയിലെ അടിമവേലക്കാരികളെക്കാൾ നിലവാരം താഴ്ന്ന നിലയിലായിപ്പോകും.

ഗാന്ധിയുടെ കൂടെ കുറെപ്പേർ ദന്ദിയിൽ ഉപ്പ് ഉണ്ടാക്കാൻ പോയി. ആയിരങ്ങൾ? അന്ന്, ഇന്നത്തെ പാക്കിസ്ഥാനും, ഇന്ത്യയും ബെങ്ഗ്ളാദേശും അടങ്ങുന്ന ബ്യൂട്ടിഷ്-ഇന്ത്യയിൽ 37 കോടി ജനങ്ങൾ ഉണ്ടായിരുന്നു. രണ്ടാം ലോകമഹായുദ്ധത്തിൽ ഇങ്ഗ്ളണ്ടിന്റെ പക്ഷത്ത് 30 ലക്ഷം (3 മില്ല്യൻ) ഇന്ത്യൻ ഉപദ്വീപിലെ പട്ടാളക്കാർ അണിനിരന്നിരുന്നു. സുഭാഷിന്റെ കൂടെചേർന്ന കാലുമാറിയ 2000 പേർ രാജ്യസ്നേഹികളും, ബ്യൂട്ടിഷ് പക്ഷത്ത് നിന്നിരുന്നു 30 ലക്ഷം പട്ടാളക്കാർ രാജ്യദ്രോഹികളും ആയിരുന്നുവെന്നാണോ പറയുന്നത്?

ബ്യൂട്ടൺ കോളോണിയലിസം നിർത്തിയപ്പോൾ, ഈ 30 ലക്ഷം പട്ടാളക്കാരുടേയും കഥ പരിതാപകരമായി. അവരുടെ പ്രയോജനത്തിനായി ബ്യൂട്ടൺ നൽകിയ വൻതുക, മറ്റ് കരഘോഷങ്ങൾക്കായി ഉപയോഗിക്കപ്പെട്ടു.

തുടരും.......



COVER PAGE
NEXT PAGE
ONE PAGE Back
Previous Location
Go to PAGE No:
SEARCH
CLOSE
Paper Crafts
CONTACT
Previous Location

# മലയാള ഭാഷയിലെ *ജൻമി-കുടിയാൻ* (ഫ്യൂഡൽ) കോഡുകളെ



കേരളത്തിലെ പൊതുജന ഭാഷ മലയാളം ആണ് എന്ന് ഔദ്യോഗികമായും മറ്റും അവകാശപ്പെടുന്നുണ്ട്. ഈ അവകാശവാദത്തിൽ കാര്യമായ പിശകുണ്ട്. കാരണം വടക്കേ മലബാറിൽ മറ്റൊരു ഭാഷ തന്നെയുണ്ടായിരിന്നു. തമിഴ് ഭാഷയിൽ കുറെ സംസ്കൃതപദങ്ങൾ ചേർത്ത് രൂപീകൃതമായ, തമിഴിന്റെ രൂപഭേദം വന്ന ഒരു സംസാര സംവിധാനമാണ് മലയാളം എന്ന് ട്രാവൻകൂർ മാന്വലിൽ (1906) അതിന്റെ ഗ്രന്ഥകർത്താവായ വി. നാഗം ഐയ്യ പറയുന്നുണ്ട്. വടക്കേ മലബാറിലെ ഭാഷ തമിഴിൽ നിന്നും സംസ്കൃതത്തിൽ നിന്നും അല്ല രൂപപ്പെട്ടത് എന്ന് അവകാശപ്പെടാമോ എന്നറിയില്ല. കാരണം പലവാക്കുകൾക്കും ഈ രണ്ട് ഭാഷകളുടേയും ചുവ ഇല്ലായിരുന്നു.

> ഓളെ അയ്യബ്ളിയ്യംകൂക്കിയും കേട്ട് ബേശാറായി ഓൻപാഞ്ഞിങ്ങ് ബന്ന്. ഒതിയാരംകെട്ടോൻ പെര്യേന്ന് കീഞ്ഞപാടെ ഞാളാടന്ന്തെറ്റി.

ഇവിടുത്തെ ഇന്നത്തെ ചിന്താ വിഷയം ഈ പ്രശ്നത്തെക്കുറിച്ചല്ല. ഇന്ത്യൻ ഭാഷകളിലെ ഫ്യൂഡൽ കോഡുകളും, അവ ഈ ദേശത്തുള്ള ആളുകളുടെ സാമൂഹികമായ നിലവാരങ്ങളേയും എങ്ങിനെയാണ് പ്രതികൂലമായി ബാധിക്കുന്നത് എന്നതിനെക്കുറിച്ചുള്ള ഒരു പംക്തിയാണ് ഇത്. കേരളത്തിലെ ഭാഷകളെക്കുറിച്ച് പ്രതിപാദിക്കുമ്പോൾ മലയാളവും മലബാർ ഭാഷയും പ്രതിപാദിക്കേണ്ടിവരും. ഇവതമ്മിൽ ഭാഷാകോഡുകളുടെ കാര്യത്തിൽ കാര്യമായ വ്യത്യാസം ഉണ്ട്.

അവയിലേക്ക് കടക്കുന്നതിന് മുമ്പായി പറയേണ്ടത് മലബാറിൽ പല വളരെ ചെറിയ നാട്ടുരാജ്യങ്ങൾ ഉണ്ടായിരുന്നു എന്നതാണ്. ഇവയിൽ ഏറ്റവും അറിയപ്പെട്ടിരുന്നത് തെക്കെ മലബാറിലെ സാമൂതിരിയായിരുന്നു. കോഴിക്കോടിലെ രാജകുടുംബം. അതെ സമയം മലബാറിൽ ചരിത്ര കാലങ്ങളിൽ ഏഴിമല, ചിറക്കൽ, കുമ്പനാട്, വെട്ടനാട്, ബെയ്പൂർ, പാലക്കാട്, കോട്ടയം, താന്നിയൂർ, കോലത്തുനാട്, കോറങ്കോട്ട്, ഇടത്തറ, നീലേശ്വരം, കുമ്പ്ള, വളപട്ടണം, കടത്തനാട്, മണ്ണൂര, പെരിന്തൽമണ്ണ, അങ്കാടിപ്പുറം തുടങ്ങി പല പല കൊച്ച് നാടുവാഴികൾ എന്നു വിശേഷിപ്പിക്കാവുന്ന സാമൂതിരിയെപ്പോലുള്ളതും അതിനേക്കാൾ വളരെ ചെറിയ അധികാരികളും മറ്റ് ഭൂപ്രഭുക്കളും ഉണ്ടായിരുന്നു. 1700 കളുടെ അവസാനത്തിൽ മൈസൂറിലെ ടിപ്പു സുൽത്താൻ മലബാറിലേക്ക് കടന്നപ്പോൾ, ചിറക്കൽ, കുറുമ്പനാട്, വെട്ടനാട്, ബെയ്പ്പൂർ, കോട്ടയം, താന്നിയൂർ, പാലക്കാട്, കൗലപറയ്, കോരങ്കോട്ട്, ഷൗഗട്ട്, ഇടത്തറ, മണ്ണൂർ, കോഴിക്കോട് തുടങ്ങിയ സ്ഥലങ്ങളിലെ രാജാക്കൾ (നാടുവാഴികൾ/ഭൂജന്മികൾ) മൊത്തമായി തിരുവിതാംകൂറിലേക്ക് പ്രാണരക്ഷാർത്ഥം പാലയനം ചെയ്തു. തുടർന്ന് ടിപ്പു തിരുവിതാംകൂറിനെ ആക്രമിക്കാൻ ശ്രമിച്ചപ്പോൾ മാർത്താണ്ഡവർമ്മ രാജാവ് ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാകമ്പനിയുടെ സഹായം തേടുകയും, അവർ ടിപ്പുവിനെ തോൽപ്പിക്കുകയും ചെയ്തു. ഇതോടെ മലബാറിന്റെ ഭരണം ഈസ്റ്റ് ഇന്ത്യാകമ്പനി ഏറ്റെടുത്തു.

ഇങ്ഗ്ളിഷ് ഭരണത്തിന്റെ വരവ് മലബാറിൽ കാര്യമായ സാമൂഹിക മാറ്റങ്ങൾക്ക് വഴിതെളിച്ചു.

ഇവിടെ മുഖ്യമായും സംഭവിച്ചത് രണ്ട് വ്യത്യസ്ത രീതിയിലുള്ള ആശയവിനിമയ സോഫ്റ്റ്വേറുകളുടെ ഏറ്റ്മുട്ടലാണ്. മലബാറിലെ അതീവ ഉച്ച-നീചത്വ കോഡുകളുള്ള ഭാഷയും നിരന്നസ്വഭാവമുള്ള ഇങ്ഗ്ളിഷും തമ്മിലുള്ള ഏറ്റ്മുട്ടൽ. ഇങ്ഗ്ളിഷ് ഭരണം കൈകാര്യചെയ്തിരുന്ന ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥർക്ക് പ്രാദേശിക ഭാഷയിലുള്ള ഈ *ഉച്ച-നീചത്വ*ത്തെക്കുറിച്ച് യാതോരു വിവരവും കാര്യമായി കിട്ടിയിരുന്നില്ല എന്നുള്ളതാണ് വാസ്തവം.

ഉദാഹരണത്തിന് അവർ ഇവിടെ കണ്ട ഒരു കാര്യം പറയാം. മെഡ്രാസ് പ്രസിഡൻസി ഭരിച്ചുകൊണ്ടിരുന്ന ഈസ്റ്റ് ഇന്ത്യാ കമ്പനി മലബാറിൽ പൊതുനിയമം നടപ്പിലാക്കാനായി പുതുതായി കോടതിയെന്ന സമ്പ്രദായം കൊണ്ടു വന്നു. ഇത് പലരീതിയിലും ഇവിടുള്ള സാമൂഹികാന്തരീക്ഷത്തിന് എതിരായിരുന്നു. എല്ലാവരും നിയമത്തിന് മുന്നിൽ തുല്ല്യരാണ് എന്നത് ഭാഷയിലും സാമൂഹിക തത്വസംഹിതകളിലും ഉള്ള ഒരു കാര്യമായിരുന്നില്ല.

ഭാഷയിലെ പ്രശ്നം ഇങ്ങിനെയാണ്. താഴെയുള്ളവരെ *ഇഞ്ഞി* എന്നാണ് സംബോധന ചെയ്യുക. മുകളിലുള്ളവരെ *ഇങ്ങൾ* എന്നും. മുകളിലുള്ളവരെ സൂചിപ്പിച്ച് പറയുമ്പോൾ, *ഓര്, ഓല്* തുടങ്ങിയവാക്കുകൾ നിർബന്ധമാണ്. വേറെയും വാക്കുകൾ ഉണ്ട്. താഴെയുള്ള പുരുഷൻ *ഓൻ, എടാ, എടോ, എന്താനെ, ചെക്കൻ* എന്നൊക്കെയുള്ള വാക്കുകളുടേയും സ്ത്രീകൾ *ഓള്, എടീ, എന്താടീ, എന്താളെ, പെണ്ണ്* തുടങ്ങിയ വാക്കുകളുടേയും പ്രഹരം ഏൽക്കേണ്ടവരാണ്. ഇത് ജീവിതാരംഭം മുതൽ ഉള്ളകാര്യമായതിനാൽ, പലർക്കും പ്രത്യേകമായ ഒരു പ്രശ്നമായിരുന്നില്ല. താഴെയുള്ളവരെ പേര് വിളിക്കാം. മുകളിലുള്ളവരെ പേരിന് പിന്നിൽ എന്തെങ്കിലും ഒരു ബഹുമാന സൂചകമായ വാക്ക് ഉപയോഗിച്ച് കൊണ്ടാണ് സംബോധന ചെയ്യേണ്ടത്. ഉയർന്നവരുടെ ചെറുമക്കളും അവരേക്കാൾ സാമൂഹികമായി താഴ്മയിലുള്ളമുതിർന്നവരേയും *ഇഞ്ഞി* എന്നാണ് സംബോധനചെയ്യുക.

സ്കൂളിലെ *മാഷിനെ* (മലബാറിലെ *അദ്ധ്യാപകൻ*) ബഹുമാനിക്കേണം, വിദ്യാർത്ഥിയെ ബഹുമാനിക്കേണ്ട, മറിച്ച് തരംതാഴ്ത്തി സംസാരിക്കാം. എടാ, എന്താടാ, എടി, എന്താടീ എന്നൊക്കെ വിളിക്കാം. വിളിക്കണം, എന്നാലെ ഈ പ്രയോഗങ്ങൾ കേട്ട് പരിശീലിച്ച വിദ്യാർത്ഥികളെ നിയന്ത്രിക്കാനാവൂ, എന്ന് അദ്ധ്യാപകർക്കുമറിയാം. ഇതിൽ കാര്യമായ പ്രശ്നമില്ല. വിദ്യാർത്ഥിയെ *ഇഞ്ഞി/ഇഞ്ഞ്* എന്ന് സംബോധന ചെയ്യാം. മാഷ് വരുമ്പോൾ വിദ്യാർത്ഥി എഴുന്നേൽക്കണം. കുനിഞ്ഞ് നിൽക്കണം. ആർക്കും കാര്യമായി പരാതിയില്ല. എന്നാൽ പെട്ടെന്ന് ഇങ്ഗ്ളിഷ് കാരായ കുറെ കുട്ടികൾ ക്ളാസിൽ പഠിക്കാൻ വന്നാൽ പ്രശ്നമാണ്. അവരോട് ഇങ്ഗ്ളിഷിൽ You എന്ന് സംബോധനചെയ്താൽ, അവർ തിരിച്ചും You എന്ന് അദ്ധ്യാപകനെ സംബോധന ചെയ്യും. ഇതിലും പ്രശ്നം വരില്ല. എന്നാൽ അവരെ മലബാർ ഭാഷ പഠിപ്പിച്ച്, *ഇഞ്ഞ്* എന്ന് സംബോധന ചെയ്യുകയും, അവർ അതെ വാക്ക് അദ്ധ്യാപകനെ സംബോധനചെയ്യാനും ഉപയോഗിച്ചാൽ പ്രശ്നം വരും.

ഇതാണ് മലബാറിൽ സംഭവിച്ചത്. പല താഴ്ന്ന ജാതിക്കാരും വാക്കുകളിലൂടെയുള്ള അധ:പ്പദനം ശ്രദ്ധിച്ചുതുടങ്ങി. പുതുതായികിട്ടിയ സാമൂഹിക സ്വാതന്ത്ര്യ സൂചനകൾ അതിരുകടക്കാൻ വലിയ പ്രയത്നത്തിൻ്റെ ആവശ്യം ഇല്ലായിരുന്നു. സമൂഹത്തിൽ ഉയർന്നവരെ വെറുതെയൊന്ന് പേരിനാൽ സംബോധന ചെയ്താൽ മതി. പോലീസ് ഇൻസ്പെക്ട്ടറെ സാധാരണക്കാരൻ പേര് ഉപയോഗിച്ചാൽ എന്തു സംഭവിക്കും? ചില താഴ്ന്നവരോ, അല്ലെങ്കിൽ അവരുടെ കുട്ടികളോ, ഉയർന്നവരേയോ, അല്ലെങ്കിൽ അവരുടെ കുട്ടികളെയോ, *ഇഞ്ഞി* എന്ന് സംബോധന ചെയ്തു. അല്ലെങ്കിൽ *ഓൻ/ഓള്* എന്ന് സൂചനാവാക്കായി ഉപയോഗിച്ചു. ഇങ്ങിനെ ചെയ്താൽ മാഷിനെ വിദ്യാർത്ഥി *ഇഞ്ഞി* എന്നു വിളിച്ചത് പോലെയാണ്. വിദ്യാർത്ഥിയെ പ്രധാനാദ്ധ്യാപകൻ്റെ മുറിയിൽ പിടിച്ച് കൊണ്ട്പോയി പൊതിരെ തല്ലും.

ബഹുമാനം കാണിക്കാതിരുന്ന താഴ്ന്നവരെ ഗ്രാമത്തിലെ അധികാരിയുടെ കൽപ്പനപ്രകാരം പിടിച്ച് കൊണ്ട്പോയി ഒരു മുറിക്കകത്തിട്ട് കെട്ടിയിട്ട് തല്ലും. ഇങ്ഗ്ളിഷ്കാർ സൃഷ്ടിച്ച കോടതിക്ക് ഗ്രാമത്തലവൻ്റെ ഈ അധികാര പരിധിയിൽ എങ്ങിനെ തലയിടണം എന്ന് അറിയില്ലായിരുന്നു. അവർ ഈ മനസ്സിലാക്കാൻപറ്റാത്ത അങ്കലാപ്പിലെ താഴ്ന്ന ജാതിക്കാരൻ *abusive words (അസഭ്യം)* ഉപയോഗിച്ചു എന്ന രീതിയിൽ ആദ്യകാലങ്ങളിൽ അവഗണിച്ചു. കാരണം പ്രാദേശിക സാമൂഹികാന്തരിക്ഷത്തിൽ കാര്യമായി ഇടപെടരുത് എന്ന് ഇങ്ഗ്ളണ്ടിലെ അവരുടെ ഡയറക്റ്റർ ബോഡ് അവർക്ക് പ്രത്യേകമായ താക്കീത് കൊടുത്തിരുന്നു. മാത്രവുമല്ല, ഇങ്ഗ്ളിഷിലേക്ക് *ഇഞ്ഞി* എന്ന വാക്ക് തർജ്ജമചെയ്താൽ വെറും you എന്ന വാക്കേ കിട്ടുള്ളു. ഇതിൽ എന്ത് അസഭ്യം ഇരിക്കുന്നു? ഇങ്ഗ്ളിഷിന് മനസ്സിലാക്കാൻ പറ്റാത്ത വൃത്തികെട്ടതും, മനുഷ്യനെ അമേദ്യതുല്യമാക്കുന്നതും ആയ എന്തോ ഇവിടെ ഉണ്ട്. അതെന്താണെന്ന് ഇന്നും ഇങ്ഗ്ളണ്ടിന് മനസ്സിലായിട്ടില്ല.

എന്നാൽ തെക്കേ മലബാറിൽ പുതുതായി ലഭിച്ച സ്വാതന്ത്ര്യമുപയോഗിച്ച് മക്കത്തായ തീയ്യന്മാരിലെ വലിയൊരു വിഭാഗം ഇസ്ളാമിലേക്ക് മതം മാറി. ഇത് ഭാഷാപരമായ ഒരു *കാനൂൽ* (മുകളിലുള്ളവരോട് ബഹുമാനമില്ലാതെ സംസാരിക്കുക, [മലബാർ ഭാഷാ പ്രയോഗം]) പ്രയോഗങ്ങളിലേക്ക് കാര്യങ്ങൾ നീക്കുകയും, ഏതാനും വർഷങ്ങളോളം നീണ്ടുനിന്ന മാപ്പിള ലഹളയെന്ന വർഗ്ഗീയകലാപത്തിലേക്ക് സമൂഹത്തിനെ നീക്കുകയും ചെയ്തു.



കോൺഗ്രസ് നേതാവ് കെ. സുധാകരനും പോലീസ് വകുപ്പ് ജീവനക്കാരനും തമ്മിൽ നടന്ന വാഗ്വാദവും, അതിലെ ഭാഷാപരമായ പ്രശ്നങ്ങളും ചർച്ചചെയ്യുന്നത് ഈ വെബ് ലിങ്കിൽ നിന്നും വായിക്കാവുന്നതാണ്. അസഭ്യ വാക്കുകൾ ഉണ്ട്. ഇവ താങ്ങാൻ പറ്റാത്തവർ ദയവായി ഈ വെബ് പേജ് തുറക്കരുത്. സഭ്യമായ വാക്കുകൾ മാത്രം അനുവദനിയമായ വേദികളിൽ വെച്ച് ഈ വെബ് പേജ് തുറക്കരുത്.

# ഫ്യൂഡൽ ഭാഷകളും വാഹനം ഓടിക്കൽ സ്വഭാവവും



സമൂഹത്തിന്റെ ഭാഷയുടെ സ്വഭാവം, അതായത് അത് ഫ്യൂഡൽ (ഉച്ചനീചത്വ) സ്വഭാവലുള്ളതാണോ, അല്ലെങ്കിൽ Planar (നിരപ്പുള്ളതായ) സ്വഭാവമുള്ളതാണോ, എന്നത് എല്ലാകാര്യങ്ങളെയും ബാധിക്കും. വാഹനം ഓടിക്കുന്ന സ്വഭാവത്തെയും.

ഈ വിഷയം വളരെ ഗഹനവും, വളരെ സങ്കീർണ്ണതകളും ഉള്ളതാണ്. ഇതിലേക്ക് ഇപ്പോൾ കടക്കുന്നില്ല. എന്നാൽ ഇങ്ഗ്ളിഷ് വായിക്കാൻ കഴിവുള്ളവർക്ക് ഈ ലിങ്ക് പിന്തുടർന്ന് കുറെകാര്യങ്ങൾ ഗ്രഹിച്ചെടുക്കാം.

വാഹനം ഓടിക്കുന്നതിന്റെ ഒരു ചെറിയ കാര്യമാണ് ഇവിടെ പ്രതിപാദിക്കാൻ പോകുന്നത്.

മുന്നിൽ പോകുന്ന വാഹനം പെട്ടെന്ന് ബ്രെയ്ക്കിട്ട് നിർത്തുന്നു. പിന്നിലെ വാഹനം ഇത് പ്രതീക്ഷിക്കാതെ, മുന്നിലെ വാഹനത്തിൽ വന്ന് ഇടിക്കുന്നു. അല്ലെങ്കൽ പെട്ടെന്നുള്ള ഈ ബ്രെയ്ക്കിടൽ കാരണം ഞെട്ടിപ്പോകുന്ന പിന്നിലെ വാഹനം ഓടിക്കുന്ന ഡ്രൈവർക്ക് ദേഷ്യം വരുന്നു. ഈ രണ്ട് സംഭവങ്ങളും വാഗ്വദത്തിൽ കലാശിക്കാം. ചിലപ്പോൾ അടിപിടിയും നടക്കും. കാരണം വാക്കുകളാണ്. പലതിലേക്ക് നയിക്കുന്ന സ്വിച്ചുകളാണ് വാക്കുകൾ.

ഇവിടെ കുറ്റം ആരുടെ പക്കലാണ്? മുന്നിൽ പോകുന്ന വണ്ടിക്കാരൻ പെട്ടെന്ന് ബ്രെയ്ക്കിടാൻ പാടില്ല എന്നാണ് വാദം. ബ്രെയ്ക്ക് പിന്നെ എന്തിനാണ്? വാഹനം ഓടിക്കുന്ന ഒരു ഡ്രൈവർക്ക് വാഹനം ബ്രെയ്ക്കിടാനുള്ള എല്ലാ അവകാശവും ഉണ്ട്. ഇതിന് അനുയോജ്യമായി, പിന്നിലെ വാഹനം ഓടിക്കുന്ന വ്യക്തിക്ക് ബ്രെയ്ക്കിടാൻ ആകില്ലെങ്കിൽ ആ വ്യക്തിയുടെ ഡ്രൈവിങ്ങ് ലൈസൻസ് ഉടനെ റദ്ദാക്കേണ്ടതാണ്. കാരണം ഇങ്ങിനെ പെട്ടെന്ന് ബ്രെയ്ക്കിടാൻ പറ്റാത്ത വ്യക്തികൾ വാഹനം ഓടിക്കരുത്.

ഈ പ്രശ്നത്തിന് പിന്നിൽ പലകാര്യങ്ങളും ഉണ്ട്. മുന്നിൽ പോകുന്ന വാഹനത്തിൽ നിന്നും സുരക്ഷിതമായ ദൂരത്തിലായിരിക്കേണം പിന്നിലെ വാഹനം ഓടിക്കേണ്ടത്. പണ്ട് കാലങ്ങൽ പിന്നിൽ വരുന്ന ഓരോ വ്യത്യസ്തങ്ങളായ വാഹനങ്ങൾക്കും വ്യത്യസ്തങ്ങളായ ദൂരങ്ങൾ ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിൽ നിയമപരമായി നിശ്ചയിച്ചിരുന്നു. ഇവ ഇന്ത്യയിലും പകർത്തിയിരുന്നു. എന്നാൽ വാഹനങ്ങളുടെ വേഗത കൂടിയപ്പോൾ ഈ ദൂരങ്ങൾ മതിയാകാതെ വന്നു. പിന്നീട് ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിൽ 2 സെക്കണ്ട് ദൂരം എന്ന രീതിയിലേക്ക് ഇത് മാറി. എന്നു വച്ചാൽ പിന്നിലെ വാഹനം 2 സെക്കണ്ടിൽ നീങ്ങുന്ന ദൂരത്തിലായിരിക്കേണം പിന്നിൽ നിലയുറപ്പിക്കേണ്ടത് എന്നായി. എന്നാൽ ചില ഡ്രൈവർമാർക്ക് ഈ 2 സെക്കണ്ടിൽ പ്രതികരിക്കാൻ പറ്റാതെ വരാം. ഇങ്ങിനെയുള്ളവർ ഒന്നുകിൽ 4 സെക്കണ്ട് ദൂരമെങ്കിലും പിന്നിൽ വാഹനം നിലയുറപ്പിക്കേണം. വെള്ളം നനഞ്ഞതും മറ്റുരീതിയിൽ സുരക്ഷിതമല്ലാത്തതോ, അല്ലെങ്കിൽ വഴുതലുള്ളതോ ആയ റോഡുകളിൽ 7 സെക്കണ്ടെങ്കിലും ദൂരം പിന്നിൽ ആയിരിക്കേണം വാഹനം ഓടിക്കേണ്ടത്. ഇതിന് പറ്റില്ലെങ്കിൽ വാഹനം ഓടിക്കരുത്. കാരണം, ഇത്രയും പ്രതികരണ ശേഷിയില്ലാത്തവർ വാഹനം ഓടിക്കുന്നത് മറ്റുള്ളവരോട് ചെയ്യുന്ന അപരാധമാണ്. ഡ്രൈവിങ്ങ് ലൈസൻസ് നൽകുമ്പോൾ പെട്ടെന്ന് ബ്രെയ്ക്ക് ഇടാനുള്ള പ്രതികരണ ശേഷിയും പരിശോധിക്കേണ്ടതാണ്. ഇതിൽ പരാജയപ്പെടുന്നവർക്ക് ലൈസൻസ് നൽകുന്നത് ആപത്ത് വിളിച്ച് വരുത്തും. ലൈസൻസ് എടുക്കുന്ന ആൾക്കും.

മുന്നിലെ വാഹനത്തിന്റെ തൊട്ടുപിന്നിൽ സുരക്ഷിതമല്ലാത്ത ദൂരത്തിൽ വാഹനം ഓടിക്കുന്നതിനെ ഇങ്ഗ്ളിഷിൽ *ടെയ്ൽഗെയ്റ്റിങ്ങ്* (Tailgating) എന്നാണ് വിശേഷിപ്പിക്കുന്നത്. ടെയ്ൽഗെയ്റ്റിങ്ങ് (Tailgating) അതായത് മുന്നിലെ വാഹനത്തിന് തൊട്ട് പിന്നിൽ വാഹനം ഓടിക്കുന്നത് ട്രാഫിക്ക് നിയമ പ്രകാരം തെറ്റായ വാഹന ഡ്രൈവിങ്ങാണ്. മാത്രവുമല്ല പലപ്പോഴും അപകടം വിളിച്ചു വരുത്തുന്നതുമാണ്. ഇങ്ങിനെ എന്തെങ്കിലും സംഭവിക്കുകയാണെങ്കിൽ പിന്നിൽ ഓടിച്ചു വന്ന ഡ്രൈവറെയാണ് കുറ്റക്കാരനായി കാണേണ്ടത്. അയാൾ കയർത്ത് സംസാരിക്കുകയാണെങ്കിൽ കൂടുതൽ തെറ്റായാണ് കണക്കാക്കേണ്ടത്.

അടുത്ത പേജിൽ തുടരും.....

ടെയ്ൽഗെയ്റ്റിങ്ങ് (Tailgating) നോടൊപ്പം കാണപ്പെടുന്ന മറ്റൊരു പ്രതിഭാസമാണ്, മുന്നിലെ വാഹനത്തെക്കൊണ്ട് വേഗതകൂട്ടാനോ, അല്ലെങ്കിൽ അതിനെ റോഡിൽ നിന്നും മാറാനോ, വേണ്ടി ഉപദ്രവകരമായതോ, അല്ലെങ്കിൽ ഭയപ്പെടുത്തുന്നതോ ആയ (intimidating)രീതിയിൽ ഹോൺ അടിക്കുകയെന്നതോ, അല്ലെങ്കിൽ ഭയം ഉളവാക്കുന്ന രീതിയിൽ ഇടിക്കും എന്ന ഭയം ഉളവാക്കുന്ന രീതിയിലുള്ളതോ, ആയ വാഹനം ഓടിക്കൽ. ഇതും ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിൽ കുറ്റമായാണ് കാണുന്നത്. ഇന്ത്യയിൽ ഈ വക ഡ്രൈവിങ്ങ് സ്റ്റൈലുകൾക്ക് പിന്നിൽ ഫ്യൂഡൽ ഭാഷാകോഡുകളുടെ വിളയാട്ടം കാണാൻ പറ്റുന്നതാണ്. ഇതിനെക്കുറിച്ച് കൂടുതലായി പിന്നീട് സംസാരിക്കാം. ഇപ്പോൾ ഹ്രസ്വമായി പറഞ്ഞാൽ ഭാഷാകോഡുകളിൽ താഴെത്തട്ടിലിരിക്കുന്നവർ, ആത്മവീര്യം സംഭരിക്കാനും, മറ്റുമായി ഓവർസ്മാട്ടായി കളിക്കുന്നതിന്റെ ഒരു പ്രതിഫലനമാണ് ഇത്.

അനാവശ്യമായി ഹോൺ അടിക്കാതെ, ആവശ്യത്തിന് മാത്രം ഹോണടിച്ച് കൊണ്ട് ഡ്രൈവ് ചെയ്യുന്നത് ഗുണനിലാരമുള്ള വാഹനം ഓടിക്കലിന്റെ (Quality driving) അനിവാര്യമായ ഭാഗമാണ്. മുന്നിലെ വാഹനത്തിനോട് മാന്യമായി ആശയവിനിമയം നടത്തേണ്ടത് ഹെഡ്ലൈറ്റുകൾ മിന്നിച്ചും, മറ്റുമാണ്. പിന്നിലെ വണ്ടിയുമായും ആശയവിനിമയം നടത്താവുന്നതാണ്. കൈകൊണ്ടുള്ള സിഗ്നലിങ്ങും, മറ്റുമായി. എന്നാൽ മുന്നിലെ വാഹനത്തിന് ബ്രെയ്ക്കിടാനും സഡൻ ബ്രെയ്ക്കിടാനും അവകാശമുണ്ട്. യാതോരു മുന്നറിയിപ്പും നൽകാതെ. കാരണം ബ്രെയ്ക്കിടുമ്പോൾ ചിലപ്പോൾ ഇക്കാര്യം പിന്നിലേക്ക് സിഗ്നൽ ചെയ്യാൻ പറ്റിയേക്കില്ല. ബ്രെയ്ക്ക് ലൈറ്റ് കത്തും എന്നുമാത്രം. പിന്നിലെ വാഹനം ഇതിന് തക്കതായി പ്രതികരിക്കാൻ ആവുന്ന ദൂരത്തിലേ ഓടിക്കാവൂ.

# മൾട്ടിപ്പ്ൾ Choice ചോദ്യാവലി
# Multiple Choice Questionnaire

## Kerala

ഓരോ ലക്കത്തിലും ഒരു Multiple Choice Questionnaire page ഉണ്ടായിരിക്കുന്നതാണ്. ഈ ചോദ്യങ്ങളുടെ പേജ് തുറക്കാനായി ഈ കാണുന്ന പെയ്പ്പർ ക്ളിപ്പിൽ double click ചെയ്യുകയോ, അല്ലെങ്കിൽ RightClick ചെയ്ത് Openക്ളിക്ക് ചെയ്യുകയോ ചെയ്യുക.

ഓരോ ലക്കത്തിലും ഒരു പ്രത്യേക വിഷയത്തെക്കുറിച്ചുള്ളതായിരിക്കും ചോദ്യങ്ങൾ. ചില ഉത്തരങ്ങൾക്ക് വ്യക്തിപരമായ അഭിപ്രായത്തിന്റെ ഒരു ഹേതു കണ്ടേക്കാം. അതിനാൽ ഈ ചോദ്യങ്ങൾ ചില കാര്യങ്ങളെക്കുറിച്ചുള്ള അറിയപ്പെടാത്തതോ, ചർച്ചചെയ്യപ്പെടാത്തതൊ ആയ കാര്യങ്ങളിലേക്കുള്ള ഒരു ദർശ്ശനം എന്ന രീതിയിലേ കാണാവൂ. ഔപചാരിക പരീക്ഷകൾക്കും മറ്റും ഈ ചോദ്യങ്ങളുടെ ഉത്തരങ്ങളെ പൂർണ്ണമായും ആശ്രയിക്കരുത്. കാരണം ഔദ്യോഗിക വീക്ഷണവുമായി ചില ഉത്തരങ്ങൾ പൊരുത്തപ്പെട്ടേക്കില്ല.

# Veiled routes to resources in Computers and on the Internet, unVeiled

## (കമ്പ്യൂട്ടറുകൾക്കുള്ളിലും, ഇന്റർനെറ്റിലും, ഉള്ള സ്രോതസ്സുകളിലേക്കുള്ള മറഞ്ഞ് കിടക്കുന്ന പാതകൾ, അനാവരണം ചെയ്യപ്പെടുന്നു)

എന്ന പുസ്കതത്തിന്റെ മലയാളം പരിഭാഷയാണ് ഇത്. ഈ പുസ്തകത്തിന്റെ ഒന്നാം അദ്ധ്യായത്തിലെ ആദ്യ അഞ്ച് പേജുകളാണ് ഇവിടെ കൊടുത്തിട്ടുള്ളത്.

ഈ ഇങ്ഗ്ളിഷ് പുസ്തകം ഒരു ഡിജിറ്റൽ പുസ്തക രൂപത്തിൽ ഈ ലിങ്കിൽ നിന്നും സൗജന്യമായ് ഡൗൺലോഡ് ചെയ്യാവുന്നതാണ്.

ഈ ഡിജിറ്റൽ പുസ്തകത്തിൽ Windows XP ആണ് കൂടുതലായും ചർച്ചചെയ്യപ്പെടുന്നത്. എന്നാൽ മറ്റെല്ലാകാര്യങ്ങളും പുതിയ വിവരങ്ങൾ ആയേക്കാം.

**ആമുഖം**

കമ്പ്യൂട്ടറിലേയും ഇന്റർനെറ്റിലേയും പല തുറന്ന രഹസ്യങ്ങളെക്കുറിച്ച് പ്രതിപാദിക്കുന്ന ഈ പുസ്തകം എഴുതിയിട്ടുള്ള വ്യക്തി കമ്പ്യൂട്ടർ സോഫ്റ്റ്വേറിനെക്കുറിച്ചോ, ഹാഡ്വേറിനെക്കുറിച്ചോ, ഔപചാരികമായി വിദ്യാഭ്യാസം നേടിയിട്ടുള്ള ആളല്ല. എന്നാൽ അനവധി വർഷം കമ്പ്യൂട്ടറും, ഇന്റർനെറ്റും ഉപയോഗിച്ചതിന് ശേഷം ഈ വ്യക്തിക്ക് കുറെ ആശയങ്ങളും ഉൾക്കാഴ്ചകളും ലഭിച്ചിട്ടുണ്ട്. ഈ വിവരങ്ങൾ ഒരു സാധാരണ വ്യക്തിക്ക് ഉപകാരപ്രദമാകും എന്ന് കരുതപ്പെടുന്നു. എന്നാൽ ഈ പുസ്തകത്തിൽ പറഞ്ഞിട്ടുള്ളതും പരാമർശിക്കപ്പെട്ടിട്ടുള്ളതുമായ കാര്യങ്ങൾ പൂർണ്ണമായും ശരിയാണെന്ന് യാതോരു ഉറപ്പും പറയാൻ ആവില്ല. അതിനാൽ തന്നെ ഈ പുസ്തകം വായിക്കുകയും അതിൽ നിന്നും ലഭിക്കുന്ന അറിവുകളും പരാമർശങ്ങളും മറ്റുമായി ബന്ധപ്പെട്ടുകൊണ്ടുള്ള യാതോരു ഉത്തരവാദിത്തങ്ങളും ഗ്രന്ഥകർത്താവിനോ, ഈ ഡിജിറ്റൽ മാസികയുടെ പ്രസാധകർക്കോ എടുക്കാനോ, ഏറ്റെടുക്കാനോ ആവില്ല എന്ന നിരാകരണ പ്രസ്താവനയോട് യോജിച്ച് കൊണ്ട് മാത്രമേ ഈ പുസ്തകം വായിക്കുകയോ, ഉപയോഗിക്കുകയോ ചെയ്യാവൂ. ഇത് Veiled routes to resources in Computers & on the Internet, unVeiled എന്ന ഇങ്ഗ്ളിഷ് ഡിജിറ്റൽ പുസ്തകത്തിന്റെ മലയാള പരിഭാഷയുടെ ആദ്യ അദ്ധ്യായത്തിലെ ഏതാനും പേജുകൾ മാത്രമാണ്. ഈ ഇങ്ഗ്ളിഷ് പുസ്തകം സൗജന്യമായി ഈ ലിങ്കിൽ നിന്നും ഡൗൺലോഡ് ചെയ്യാവുന്നതാണ്.

ഓർമ്മിക്കുക, സാങ്കേതിക വിദ്യയുടെ നിലവാരം അനുദിനം മാറികൊണ്ടിരിക്കുകയാണ്.

Previous Location
COVER PAGE
NEXT PAGE
ONE PAGE Back
Previous Location
Go to PAGE No:
SEARCH
CLOSE
Paper Crafts
CONTACT
Previous Location

അദ്ധ്യായം 1

Desktops
Desktops
Desktops

കമ്പ്യൂട്ടറുകൾ

സാധാരണയായി ഉപയോഗിക്കുന്ന കമ്പ്യൂട്ടറുകളെക്കുറിച്ചാണ് ഈ ലേഖനം. Workstationsനെക്കുറിച്ചും ഗെയ്മിങ്ങ് കമ്പ്യൂട്ടറുകളെക്കുറിച്ചുമല്ല.

അങ്ങിനെ നോക്കുമ്പോൾ, ഡെസ്ക്ടോപ് കമ്പ്യൂട്ടറുകളും, നോട്ട് ബുക്കുകളും, നെറ്റ്ബുക്കുകളും ഇവിടെ ചർച്ചചെയ്യപ്പെടാം.

ഇവയോരോന്നിന്റേയും ചിത്രങ്ങൾ ഇവിടെ കൊടുത്തിട്ടുണ്ട്. കാരണം, ചില അവസരങ്ങളിൽ ചിത്രങ്ങൾക്ക് വാക്കുകളേക്കാൾ നന്നായി സംസാരിക്കാൻ കഴിയും.

HP Pavilion 18-5010

ഡെസ്ക്ടോപ്പ്

COVER PAGE
NEXT PAGE
ONE PAGE Back
Previous Location
Go to PAGE No:
SEARCH
CLOSE

Laptops
Laptops
Laptops

ലാപ്ടോപ്പുകൾ മടിയിൽ വയ്ക്കാൻ പാടില്ല എന്നൊരു അഭിപ്രായമുണ്ട്. കാരണം, അങ്ങിനെ ചെയ്താൽ കമ്പ്യൂട്ടറിനുള്ളലേക്കുള്ള വായു സഞ്ചാരം തടസ്സപ്പെടാം. ഈ വായു സഞ്ചാരം സിസ്റ്റത്തിൽ ഉളവാക്കുന്ന ചൂട് കുറയ്ക്കാൻ സഹായിക്കും.

Notebooks
Notebooks
Notebooks

Macintosh എന്ന പേരുള്ള മറ്റൊരു കമ്പ്യൂട്ടർ റെയ്ഞ്ച് തന്നെ ഉണ്ട് എന്ന കാര്യം അറിയുക. ഇവയെപ്പറ്റിയിവിടെ പ്രതിപാദിക്കുന്നില്ല. എന്നാൽ അവ പ്രൊഫഷണൽ ഉപയോഗത്തിന് വളരെ നല്ലതാണ് എന്ന് പറയപ്പെടുന്നു.

HP G60-635DX Notebook PC

ലാപ്ടോപ്പ്: മടിയിൽ ഒരു ലാപ്ടോപ്പ് വയ്ക്കുന്നത് ആരോഗ്യപ്രശ്നങ്ങൾക്ക് കാരണമായേക്കാം എന്ന് പറയപ്പെടുന്നു. പ്രത്യേകിച്ചും പുരുഷന്മാർക്ക്. ഇത് സ്പേം കൗൺട് കുറയാൻ സാധ്യതകൂട്ടും എന്നൊരു അഭിപ്രായം കണ്ടുവരുന്നു.

സാധാരണ കമ്പ്യൂട്ടറുകളിൽ ഉപയോഗിക്കുന്ന ~~സോഫ്റ്റ്വേറുകൾ Macintosh കമ്പ്യൂട്ടറുളി~~കളിൽ ഇൻസ്റ്റോൾ ചെയ്യാൻ ചിലപ്പോൾ പറ്റിയേക്കില്ല. ...h കമ്പ്യൂട്ടറുകൾക്ക് പൊതുവെ ...റുകളുടെ മറ്റൊരു വേർഷൻ തന്നെയുണ്ടാകും.

ASUS VivoBook X200CA-DB01T 11.6-Inch

കമ്പ്യൂട്ടർ ഷോപ്പുകളിൽ നിന്നും കമ്പ്യൂട്ടറുകൾ വാങ്ങിക്കുന്നതിൽ തെറ്റില്ല. എന്നാൽ നിങ്ങൾക്ക് ഓൺലൈനായും ഇവ വാങ്ങിക്കാവുന്നതാണ്. മൈക്രോസോഫ്റ്റ് സ്റ്റോറിൽ നിന്നും വാങ്ങിക്കാൻ, ആദ്യം ഇന്റർനെറ്റിലേക്ക് കണക്റ്റ് ചെയത്, ഇവിടെ ക്ളിക്ക് ചെയ്യുക.

മറ്റ് ഓൺലൈൻ സ്രോതസ്സുകൾ

Microsoft Stores

FlipCart

നെറ്റ്ബുക്ക്

കമ്പ്യൂട്ടറുകൾ വാങ്ങിക്കുമ്പോൾ, അതിന്റെ കോൺഫിഗറേഷൻ നോക്കുക. HardDisk capacity, RAM സ്ക്രീൻ വലുപ്പം എന്നിവ. HardDisk capacity, ജിബി(GB)യിൽ ആണ്. അടുത്തകാലത്തായി ഇത് Terabytesലും ആയിത്തുടങ്ങിയിട്ടുണ്ട്. സാധാരണക്കാരനെ സംബന്ധിച്ചെടുത്തോളം, ഇത് ഹാഡ്ഡിസ്ക്കിൽ കൊള്ളിക്കാവുന്ന ഡാറ്റയുടെ അളവാണ് സൂചിപ്പിക്കുന്നത്. അടുത്ത കാലത്തായി HardDisk capacityയുടെ റെയ്ഞ്ച് 80GB മുതൽ 1000GBക്ക് മുകളിൽ വരെ ആയിത്തുടങ്ങിയിട്ടുണ്ട്. ഇത് ഇനിയും കൂടിക്കൊണ്ടിരിക്കും.

Paper Crafts


RAM

CLICK HERE ! CLICK HERE !

RAMനെ GBയിലാണ് സൂചിപ്പിക്കാറ്. ഇത് പുതിയ കമ്പ്യൂട്ടറുകളിൽ 1 GB മുതലങ്ങോട്ടാണ്. RAMഎന്നതിന്റെ അർത്ഥം Rapid Access Memoryഎന്നാണ്. സാധാരണക്കാരനെ സംബന്ധിച്ചെടുത്തോളം, ഇത് കമ്പ്യൂട്ടറിന്റെ പ്രവർത്തന വേഗതെയാണ് സൂചിപ്പിക്കുന്നത്. എന്നാൽ ഇതിന് പലതരം സോഫ്റ്റ്വേറുകളും ഉപയോഗിക്കാനുള്ള കഴിവിന്റെ ഒരു മാനദണ്ഡമായും കാണാം. ഇന്നുള്ള മിക്ക സാധാരണ പ്രോഗ്രാമുകൾക്കും 1GBമതിയായേക്കും. എന്നാൽ ആവുമെങ്കിൽ ഇതിനെക്കാൾ GB കൂടുതൽ ഉള്ള RAMന് ശ്രമിക്കുന്നതാണ് നല്ലത്.

## നിങ്ങളുടെ കമ്പ്യൂട്ടർ സംരക്ഷിക്കുന്നതിനെക്കുറിച്ച്

### Current short circuit

ഇടിമിന്നലിൽ എന്റെ (Broadband ഫോൺലൈനിനോട് ബന്ധിപ്പിച്ചിരുന്ന) ഇന്റർനെറ്റ് ബ്രോഡ്ബാന്റ് മോഡം കേടായ അനുഭവം എനിക്കുണ്ട്. അതേ അവസരത്തിൽ ഇലക്ട്രിക്ക് കണക്ഷനോട് ബന്ധിപ്പിച്ചിരുന്ന ലാപ്ടോപ്പിന് യാതോരു ആപത്തും സംഭവിച്ചില്ല. കാരണം ഇലക്ട്രിക്ക് വയറിങ്ങിൽ ബ്രെയ്ക്കറുകൾ ഉണ്ടായിരുന്നു.

പല വീടുകളിലും മറ്റ് സ്ഥലങ്ങളിലും ചെറിയ തോതിലെങ്കിലും കറണ്ട് ഏത്തിങ്ങ് (Earthing)പ്രശ്നം ഉണ്ട് എന്നാണ് പറയാനുള്ളത്. ഇത് സാധാരണഗതിയിൽ വലിയൊരു പ്രശ്നമല്ലെങ്കിലും, കമ്പ്യൂട്ടറുകളിൽ ചെറിയ തോതിലെങ്കിലും കറണ്ട് ഷോക്ക് ഉണ്ടെന്ന് കണ്ടാൽ അത് ആ കമ്പ്യൂട്ടറിന് അപകടകരമാണ് എന്നതാണ് വാസ്തവം. ഇത് മോണിട്ടർ, ഹാഡ്ഡിസ്ക്ക്, മദർബോഡ് എന്നിവയെ കേടാക്കാൻ കാരണമായേക്കാം.

കമ്പ്യൂട്ടർ ലാപ്ടോപ്പ് ചാർജ്ചെയ്തുകൊണ്ടിരിക്കുമ്പോൾ , സിപിയു (CPU) വിന്റേയോ, അല്ലെങ്കിൽ ലാപ്ടോപ്പിന്റേയോ, അല്ലെങ്കിൽ മോണിട്ടറിന്റേയോ മുകളിൽ വിരലിന്റെ പിൻവശം സ്പർശ്ശിച്ചാൽ, ഒരു ചെറിയ തരിപ്പ് തോന്നുകയാണെങ്കിൽ, ഈ പ്രശ്നം ഉണ്ട് എന്ന് ഊഹിക്കാവുന്നതാണ്. ഇത് ഒരു ടെസ്റ്റർ ഉപയോഗിച്ചും സ്ഥിരീകരിക്കാവുന്നതാണ്. ഇങ്ങിനെ ഉണ്ടെങ്കിൽ, ഉടനെ തന്നെ കറണ്ട് ഓഫാക്കി, ഈ പ്രശ്നത്തിന് പരിഹാരം കണ്ടതിന് ശേഷം മാത്രം കമ്പ്യൂട്ടർ ആ പ്ളഗിൽ നിന്നും ചർജ്ജ് ചെയ്യേണ്ടതുള്ളു എന്നാണ് ഉത്തമമെന്ന് തോന്നുന്നു.

വില താരതമ്യേനെ കുറവുള്ള പല ചൈനീസ് നിർമ്മിത കോംപാറ്റിബ്ൾ ലാപ്ടോപ് എഡാപ്റ്ററുകൾ (ലാപ്ടോപ്പിനോടൊപ്പം വരുന്ന ഒറിജിനലിനെക്കുറിച്ചല്ലാ ഇവിടെ പ്രതിപാദിക്കുന്നത്)പലപ്പോഴും ഉപയോഗിച്ച് തുടങ്ങിയതിന് ശേഷം, മൂന്നോ, നാലോ ആഴ്ചകൾക്കുള്ളിൽ ഈ ഇലക്ട്രിക്കൽ ഷോക്ക് പ്രശ്നം കാണിച്ചു തുടങ്ങും എന്നൊരു അനുഭവമുണ്ട്. ഇത് ലാപ്ടോപ്പിനെ കേടുവരുത്തിയേക്കും. എല്ലാ ചൈനീസ് കോംപാറ്റിബ്ളിനും ഈ പ്രശ്നം ഇല്ല. എന്നാൽ, ഏറ്റവും ഉചിതം, ഒറിജിനൽ ലാപ്ടോപ് ചാർജർവാങ്ങിക്കുന്നതാണ്.

AC Adapter Charger for HP Pavilion

CLICK HERE !

കമ്പ്യൂട്ടറുകൾക്ക് പ്രവർത്തനത്തിൽ പ്രശ്നം വരുത്തുന്ന മറ്റൊരുകാര്യം അവ ദീർഘനാൾ ഉപയോഗിക്കാതെ വച്ചാലാണെന്ന് പറയപ്പെടുന്നു. സർക്യൂട്ടുകളിൽ ഫങ്ഗസ് പടരുകയും അവ കമ്പ്യൂട്ടറിന്റെ പ്രവർത്തനത്തിൽ പ്രശ്നങ്ങൾ ഉണ്ടാക്കുകയും ചെയ്യുന്നതിനാലാണ് ഇത് എന്നു പറയപ്പെടുന്നു.

COVER PAGE
NEXT PAGE
ONE PAGE Back
Previous Location
Go to PAGE No:
SEARCH
CLOSE



**കേടുവരാനുള്ള് മറ്റ് കാരണങ്ങൾ**

1. ലാപ്ടോപ്പിന് അടുത്ത് വള്ളം വയ്ക്കാൻ ആവശ്യം വരുമ്പോൾ വളരെ ശ്രദ്ധിക്കുക. കീബോഡിന്മേൽ വെള്ളം വീഴുന്നത് പ്രശ്നമുണ്ടാക്കിയേക്കും. കീബോഡിന് തൊട്ടു കീഴെയാണ് മദർബോഡ്. നിങ്ങളുടെ അടുത്ത് പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന Laptopഉം, നിങ്ങൾ കുടിച്ചുകൊണ്ടിരിക്കുന്ന പാനീയവും ഉണ്ടെങ്കിൽ, പ്രത്യേകം ശ്രദ്ധിക്കുക.

2. നിങ്ങളുടെ CPU, Laptop, HardDisk എന്നിവ കൈയിൽ നിന്നും നിലത്തേക്ക് വീഴ്ത്തരുത്. സൂക്ഷിച്ച് കൈകാര്യം ചെയ്യുക.

3. ഒരു സ്ഥലത്ത് നിന്നും മറ്റൊരു സ്ഥലത്തേക്ക് അയക്കുമ്പോൾ, സുരക്ഷിതമായി, അനക്കം തട്ടാത്ത രീതിയിൽ കമ്പ്യൂട്ടർ പാക്ക് ചെയ്യുക.

4. Laptop അങ്ങോട്ടും ഇങ്ങോട്ട് കൊണ്ട് നടക്കുമ്പോൾ, അതിന്റെ അറ്റങ്ങൾ എവിടേയും മുട്ടാതെ സൂക്ഷിക്കുക.

5. ഇടിമിന്നൽ സമയത്ത്, നിങ്ങളുടെ കമ്പ്യൂട്ടറിനെ ലാന്റ് ലൈൻ Broadband കണക്ഷനോട് ബന്ധിച്ചിരിക്കുന്ന ഫോൺ ഇന്റർനെറ്റ് കെയ്ബ്ൾ വിച്ഛേദിക്കുക. മാത്രവുമല്ല, നിങ്ങളുടെ മുറിയിൽ ഉപയോഗിക്കുന്ന വൈദ്യുതി കണക്ഷന് ഉചിതമായ ഫ്യൂസ് വയറോ, അല്ലെങ്കിൽ ഇലക്ട്രിക്കൽ ട്രിപ്പർ സ്വിച്ചുകളോ, ഉണ്ട് എന്ന് ഉറപ്പ് വരുത്തുക.

6. കമ്പ്യൂട്ടർ ഉപയോഗിക്കുന്നിടത്ത് പൊടിപടലങ്ങളില്ലാ എന്ന് ഉറപ്പ് വരുത്തുക.

7. Laptopന് മുകളിൽ യാതൊന്നും വെയ്ക്കരുത്.

8. Laptop ഉപയോഗിക്കുന്ന അവസരത്തിൽ, അതിന്റെ അടിയിൽ വായുസഞ്ചാരത്തിന് മതിയായ സ്ഥലം ഇല്ലായെങ്കിൽ, കുറച്ച് ഉയരം ലഭിക്കാനായി എന്തെങ്കിലും ഉറച്ച പ്രതലം വയ്ക്കുക.

റിസ്റ്റോർ പോയ്ന്റ് (Restore Point)

നിങ്ങളുടെ ഡാറ്റ അപ്രതീക്ഷിതമായി നഷ്ടപ്പെടുന്നത് തടയാനുള്ള ഒരു മാർഗ്ഗമാണ് ഇത്. ഇതിനെക്കുറിച്ച് പിന്നീട് പ്രതിപാദിക്കാം.

ഓപ്പറെയ്റ്റിങ്ങ് സിസ്റ്റം (ഓഎസ്) **OPERATING SYSTEM (OS)**

കമ്പ്യൂട്ടറിനെ പ്രവർത്തിപ്പിക്കുന്ന ഒരുകൂട്ടം മുഖ്യമായ പ്രോഗ്രാമുകളെ ഒറ്റൊന്നായി ഘടനചെയ്തിട്ടുള്ളതാണ് ഇത്. ഇത് ഇല്ലെങ്കിൽ കമ്പ്യൂട്ടർ ഒരു ജീവനില്ലാത്ത വസ്തുവോ, മസ്തിഷ്കമോ ആണ്.

ഇവിടെ മൈക്രോസോഫ്റ്റ് ഓപ്പറെയ്റ്റിങ്ങ് സിസ്റ്റത്തെക്കുറിച്ച് മാത്രമാണ് പരാമർശിക്കുന്നത്.

ആധുനിക മൈക്രോ സോഫ്റ്റ് ഓപ്പറെയ്റ്റിങ്ങ് സിസ്റ്റം വിൻഡോസ് (Windows) എന്ന പേരിലാണ് അറിയപ്പെടുന്നത്.

കുറച്ച് കാലംവരെ ഏറ്റവും വ്യാപകമായി ഉപയോഗിക്കപ്പെട്ടിരുന്നത് വിൻഡോസ് എക്സ്പി (Windows XP) യായിരുന്നു. ഇതിന് ശേഷം ഇറങ്ങിയ വിൻഡോസ് വിസ്റ്റയ്ക്ക് ചില പ്രശ്നങ്ങളുണ്ടായിരുന്നതിനാൽ, പരാജയമായിരുന്നു. ഇന്ന് വിൻഡോസ് 7, വിൻഡോസ് 8 എന്നിവ ഇറങ്ങിയിട്ടുണ്ട്. എന്നിരുന്നാലും, ഇന്നും പലരും വിൻഡോസ് എക്സ്പി ഉപയോഗിക്കുന്നുണ്ട്.

COVER PAGE
NEXT PAGE
ONE PAGE Back
Previous Location
Go to PAGE No:
SEARCH
CLOSE
CLICK Here !
CLICK Here !
CLICK Here !

കമ്പ്യൂട്ടർ പഴയതും, RAM 1 ജിബിക്ക് താഴെയും ആണെങ്കിൽ, വിൻഡോസ് എക്സ്പിയാണ് (Windows XP) അനുയോജ്യം. എന്നാൽ ഇന്ന് വിൻഡോസ് എക്സ്പിക്കുള്ള പിന്തുണ മൈക്രോസോഫ്റ്റ് പിൻവലിച്ചിരിക്കുകയാണ്.

വിൻഡോസ് ഓപ്പറെയ്റ്റിങ്ങ് സിസ്റ്റം സൗജന്യമല്ല. നിങ്ങൾ അവ വാങ്ങിക്കേണ്ടതാണ്. എന്നിരുന്നാലും, സൗജന്യമായി താൽക്കാലികമായെങ്കിലും ഇവ ഉപയോഗിക്കാനുള്ള വഴികൾ, മൈക്രോസോഫ്റ്റ് നൽകുന്നുണ്ട്.

സൗജന്യ ഓപ്പറെയ്റ്റിങ്ങ് സിസ്റ്റങ്ങളും ലഭ്യമാണ്. ഇവയിൽ അറിയപ്പെടുന്ന ഒന്നാണ് ലിനക്സ് (Linux). എന്നാൽ പല മൈക്രോസോഫ്റ്റ് പ്രോഗ്രാമുകളും ലിനക്സിൽ പ്രവർത്തിക്കില്ല. എന്നാൽ ഇവയ്ക്ക് ബദലായി ലിനക്സ് വേർഷനുകൾ ലഭ്യമാണ്.


CLICK Here !

വിൻഡോസ് ഓപ്പറെയ്റ്റിങ്ങ് സിസ്റ്റത്തിന്റെ ട്രൈയൽ വേർഷനുകൾ ഈ ലിങ്കിൽ നിന്നും ലഭ്യമാണ്. ഇവ ഈ ലിങ്കിൽ നിന്നും വാങ്ങിക്കാനും ആവുന്നതാണ്.

നിങ്ങൾ വിൻഡോസ് ഓപ്പറെയ്റ്റിങ്ങ് സിസ്റ്റമാണ് ഉപയോഗിക്കുന്നതെങ്കിൽ, അതിനെ ഈ ലിങ്കിൽ നിന്നും അപ്ഗ്രെയ്ഡ് ചെയ്യാവുന്നതാണ്. ഇത് ചെയ്യണമെങ്കിൽ നിങ്ങളുടെ കമ്പ്യൂട്ടറിൽ 20 ജിബി ഹാർഡ് ഡിസ്ക് സ്പെയ്സും, 1 ജിബി RAMഉം ഉണ്ടായിരിക്കേണം.

വിൻഡോസ് വിസ്റ്റ സേ്വസ് പാക്ക് 1 (Service Pack 1) (SP1) നായുള്ള പിന്തുണ 2011, ജൂലായ് 12 ന് അവസാനിച്ചു. തുടർന്നും പിന്തുണ ലഭിക്കാനായി വിൻഡോസ് വിസ്റ്റ സേവ്സ് പാക്ക് 2 (Service Pack 2) (SP2) ഇൻസ്റ്റോൾ ചെയ്യുക.

യാതോരു സേ്വസ് പാക്കും (Service Pack) ഇല്ലാത്ത വിൻഡോസ് വിസ്റ്റയ്ക്കുള്ള പിൻതുണ ഏപ്രിൽ 13, 2010 ന് അവസാനിച്ചു. തുടർന്നും പിന്തുണ ലഭിക്കാനായി വിൻഡോസ് വിസ്റ്റ സേവ്സ് പാക്ക് 2 (SP2) ഇൻസ്റ്റോൾ ചെയ്തിട്ടുണ്ട് എന്ന് ഉറപ്പ് വരുത്തുക.

വിൻഡോസ് എക്സ്പി സേവ്സ് പാക്ക് 2 (SP2) നായുള്ള പിന്തുണ 2013, ജൂലായ് 13 ന് അവസാനിച്ചു. തുടർന്നും പിന്തുണ ലഭിക്കാനായി വിൻഡോസ് എക്സ്പി സേവ്സ് പാക്ക് 3 (Service Pack 3) (SP3) ഇൻസ്റ്റോൾ ചെയ്തിട്ടുണ്ട് എന്ന് ഉറപ്പ് വരുത്തുക.

വിൻഡോസ് എക്സ് പിയ്ക്കുള്ള പിന്തുണ ഏപ്രിൽ 8, 2014 ന് മൈക്രോസോഫ്റ്റ് പിൻവലിച്ചു.

നിങ്ങൾ വിൻഡോസ് എക്സ് പി ഓപ്പറെയ്റ്റിങ്ങ് സിസ്റ്റമാണ് ഉപയോഗിക്കുന്നതെങ്കിൽ, ഈ ലിങ്കിൽ പോയി നിങ്ങൾക്ക് ഓപ്പറെയ്റ്റിങ്ങ് സിസ്റ്റം അപ്ഗ്രെയ്ഡ് ചെയ്യാവുന്നതാണ്. നിങ്ങളുടെ കമ്പ്യൂട്ടറിൽ 20 ജിബി ഹാഡ് ഡിസ്ക് സ്പെയ്സും, 1 ജിബി റാമും ആവശ്യമാണ്, ഇതിന്.

ഇന്റർനെറ്റിനോട് കണക്റ്റ് ചെയ്തതിന് ശേഷം, ഇവിടി ക്ളിക്ക് ചെയ്യുക.

സൗജന്യ ഓപ്പറെയ്റ്റിങ്ങ് സിസ്റ്റം

ഈ വെബ്സൈറ്റിൽ ഒരു സൗജന്യ ഓപ്പറെയ്റ്റിങ്ങ് സിസ്റ്റം ലഭ്യമാണ് എന്ന് കാണുന്നു. കൂടുതൽ വിവരങ്ങൾ അറിയില്ല.

## Buy Windows

നിങ്ങൾ വിൻഡോസാണ് ഉപയോഗിക്കുന്നതെങ്കിലും, അത് വാങ്ങിക്കാൻ നിങ്ങൾക്ക് സാമ്പത്തികമായി ആവുമെങ്കിലും, ആ ഓപ്പറെയ്റ്റിങ്ങ് സിസ്റ്റം മൈക്രോസോഫ്റ്റിൽ നിന്നും വാങ്ങിക്കുന്നതാണ് നല്ലത്. ഇങ്ങിനെ ചെയ്യുകയാണെങ്കിൽ മൈക്രോസോഫ്റ്റ് നൽകുന്നതും, എന്നാൽ പൊതുവിൽ അറിയപ്പെടാത്തതുമായ സൗകര്യങ്ങളും പ്രയോജനങ്ങളും നിങ്ങൾക്ക് ലഭ്യമാകും. ഇതിൽ ഡിആർഎം (ഡിജിറ്റൽ റൈറ്റ്സ് മാനേജ്മെന്റ്) (Digital Rights Management) കഴിവും പെടും. ഇതിൽ കോപ്പിചെയ്യുന്നത് തടയലും, പകർപ്പകവാശം സംരക്ഷിക്കുന്നതും മാത്രമല്ല ഉള്ളത്. മറ്റ്പലതും ഉൾപ്പെടും.

വിൻഡോസ് ഓപ്പറെയ്റ്റിങ്ങ് സിസ്റ്റം **instal**ചെയ്യുന്നത്

കമ്പ്യൂട്ടറിൽ വിൻഡോസ് ഓപ്പറെയ്റ്റിങ്ങ് സിസ്റ്റം **instal**ചെയ്യാൻ എളുപ്പമാണ്. ഓപ്പറെയ്റ്റിങ്ങ് CD/DVD, CD/DVD പ്ളെയ്റിൽ വെക്കുകയോ, അല്ലെങ്കിൽ ഓപ്പറെയ്റ്റിങ്ങ് സിസ്റ്റം ഉള്ള യൂഎസ്ബി ലാപ്പ്ടോപ്പിന്റെ യൂഎസ്ബി പോർട്ടിൽ വെയ്ക്കുകയോ ചെയ്ത് ഇത് install ചെയ്യാവുന്നതാണ്.

വിവിധതരം ഓപ്പറെയ്റ്റിങ്ങ് സിസ്റ്റങ്ങൾ എങ്ങിനെയാണ് ഇൻസ്റ്റോൾ ചെയ്യേണ്ടത് എന്നതിനെക്കുറിച്ചുള്ള വിവരം ഈ വെബ്സൈറ്റ് നൽകും എന്നു തോന്നുന്നു.

എങ്ങിനെയാണ് മുന്നോട്ട് നീങ്ങേണ്ടത് എന്ന വിവരങ്ങൾ *ഓട്ടോ ഡിസ്പ്ളെയായി* സ്ക്രീനിൽ പ്രത്യക്ഷപ്പെടുന്നതാണ്. ഇതിലെ നിർദ്ദേശങ്ങൾ അനുസരിക്കുകമാത്രമാണ് ചെയ്യേണ്ടത്.

പുതിയ കമ്പ്യൂട്ടറുകളുടെ കാര്യത്തിൽ ഈ പറഞ്ഞതിന് പ്രസക്തിയില്ല. കാരണം, പുതിയ കമ്പ്യൂട്ടർ വാങ്ങിക്കുമ്പോൾ, സാധാരണഗതിയിൽ വിൽപ്പനക്കാരൻ ഓപ്പറെയ്റ്റിങ്ങ് സിസ്റ്റം മുൻകൂറായി install ചെയ്തിട്ടുണ്ടാകും.

എന്നാൽ കമ്പ്യൂട്ടറിലുള്ള ഓപ്പറെയ്റ്റിങ്ങ് സിസ്റ്റം ഒഴിവാക്കി, പുതുതായി ഓപ്പറെയ്റ്റിങ്ങ് സിസ്റ്റം **instal** ചെയ്യാൻ നിങ്ങൾക്ക് താൽപ്പര്യം വരുന്ന അവസരങ്ങൾ വന്നേക്കാം. സാധാരണ ഗതിയിൽ, കമ്പ്യൂട്ടറിനെ വൈറസ് പോലുള്ള എന്തെങ്കിലും പ്രശ്നപരമായ കാര്യങ്ങൾ ബാധിക്കുകയും, അവ ആന്റി വൈറസ് പരിഹാരങ്ങൾ മുഖേനെ മാറ്റാൻ പറ്റാതിരിക്കുമ്പോഴാണ് ഇതിന്റെ ആവശ്യം വരിക.

മറ്റ് ചില അവസരങ്ങളിൽ, ചില പ്രോഗ്രാമുകളുടെ ട്രയൽ വേർഷനുകളുടെ കാലാവധി തീരുകയും, അവയെ പണം മുടക്കി വാങ്ങിക്കാൻ കമ്പ്യൂട്ടർ ഉടമ താൽപ്പര്യപ്പെടാതിരിക്കുകയും, എന്നാൽ അവയെ തുടർന്നും ഉപയോഗിക്കാൻ ആഗ്രഹിക്കുകയും ചെയ്യുമ്പോഴും, ഓപ്പറെയ്റ്റിങ്ങ് സിസ്റ്റം റീ-instal ചെയ്യേണ്ടതായി വന്നേക്കാം. എന്നാൽ പല പ്രോഗ്രാമുകളുടേയും ട്രയൽ വേർഷനുകൾ കാലാവധിതീരുമ്പോഴെല്ലാം ഓപ്പറെയ്റ്റിങ്ങ് സിസ്റ്റം റീ-instal ചെയ്യുന്നത് ഒരു കഠിനാധ്വാനം തന്നെയായിരിക്കും.

ഓപ്പറെയ്റ്റിങ്ങ് സിസ്റ്റം റീ-instal ചെയ്യുമ്പോൾ, ഹാർഡ് ഡിസ്കിന്റെ സീ-ഡ്രൈവിൽ ആണ് നടക്കുന്നത് എന്ന് ഓർക്കുക. സീ-ഡ്രൈവിൽ ഉണ്ടായിരിക്കുന്ന എല്ലാ ഡാറ്റകളും മായ്ക്കപ്പെടും. റീ-**instal** ചെയ്യുന്നതിന് മുമ്പായി ഡെസ്ക് ടോപ്പിലേയും **(Desktop)**, മൈ ഡോക്യുമെൻസിലേയും **(My Documents)** ഫോൾഡറുകളും ഫൈലുകളും നിങ്ങൾ പരിശോധിക്കേണ്ടതാണ്. നിങ്ങൾ സൂക്ഷിച്ച് വയ്ക്കാൻ ആഗ്രഹിക്കുന്ന ഫൈലുകളും ഫോൾഡറുകളും കമ്പ്യൂട്ടറിലെ മറ്റ് ഡിസ്ക് പാർട്ടിഷനുകളായ **D, E** തുടങ്ങിയവയിലേക്ക് മാറ്റേണ്ടതാണ്. ഇതിന് ശേഷമെ, ഓപ്പറെയ്റ്റിങ്ങ് സിസ്റ്റം റീ-instal തുടങ്ങാവൂ.

റീ-installation നടന്നു തുടങ്ങുമ്പോൾ, കമ്പ്യൂട്ടർ റീ-Start ചെയ്യാൻ നിങ്ങൾക്ക് ഒരു സൂചന കിട്ടും. ഇത് അവഗണിച്ച് മുന്നോട്ട് നീങ്ങിയാൽ റീ-nstallation ശരിയാം വിധം നടന്നേക്കില്ല. കാരണം റീ-ഇൻസ്റ്റലേഷൻ സമയത്ത് കമ്പ്യൂട്ടറിന്റെ നിയന്ത്രണം, ഓപ്പറെയ്റ്റിങ്ങ് സിസ്റ്റം ഉൾക്കൊള്ളുന്ന CDലേക്കോ, യുഎസ്ബിയിലേക്കോ മാറ്റണം.

ഇങ്ങിനെ റീ-installation ചെയ്യുന്ന അവസരത്തിൽ കമ്പ്യൂട്ടർ സ്ക്രീനിൽ Click on any Key to boot from CD എന്ന നിർദ്ദേശം വരും. അപ്പോൾ നിങ്ങൾ കീ-ബോഡിലെ ഏതെങ്കിലും ഒരു കീയിൽ പ്രെസ്ചെയ്യേണ്ടതാണ്.

Previous Location
COVER PAGE
NEXT PAGE
ONE PAGE Back
Previous Location
Go to PAGE No:
SEARCH
CLOSE

# ലൂയീ 16ാമന്റെ അന്ത്യ നിമിഷങ്ങൾ



ഫ്രഞ്ച് വിപ്ളവകാലത്ത്, ഫ്രാൻസിന്റെ രാജാവായിരുന്ന ലൂയീ 16ാമന്, നേരിയ വോട്ടിന്റെ ഭൂരിപക്ഷത്താൽ നാഷണൽ കൺവെൻഷൻ മരണ ശിക്ഷവിധിച്ചു. എന്നാൽ ഫ്രാൻസിന്റെ പ്രശ്നങ്ങൾക്ക് കാരണക്കാരൻ ഈ യുവാവായ രാജാവായിരുന്നില്ല.

ഇങ്ഗ്ളണ്ടിന്റെ കരയിൽ നിന്നും വെറും 22 കിലോമീറ്റർ ഇങ്ഗ്ളീഷ് ചാനലിന്റെ (English Channel) അപ്പുറത്താണ് ഫ്രാൻസ് സ്ഥിതിചെയ്തിരുന്നതെങ്കിലും, ഈ രാജ്യം ഇങ്ഗ്ളണ്ടിൽ നിന്നും തികച്ചും വ്യത്യസ്തമായിരുന്നു. ഏറ്റവും പ്രാധാന്യമുള്ള കാര്യം ഇങ്ഗ്ളീഷ് ഒരു പരന്ന കോഡുകളുള്ള ഭാഷയാണെങ്കിൽ, ഫ്രെഞ്ചിന് കുറച്ചെങ്കിലും മലയാളം പോലുള്ള ഭാഷകളിലുള്ളത്മാതിരിയുള്ള ഫ്യൂഡൽ ചുവ ഉണ്ടായേക്കാം. ഇതിനാൽ തന്നെ എവിടേയും സാമൂഹികമായ ഉച്ചനീചത്വത്തിന്റെ പ്രശ്നങ്ങൾ ഉടലെടുക്കും. ലോകത്തിൽ എവിടെ വച്ചും കൊളോണിയൽ കാലങ്ങളിൽ ഇങ്ഗ്ളീഷുകാരോട് തൊൽക്കുകയെന്നത് ഇവരുടെ ഒരു നിത്യ അനുഭവമായിരുന്നു. ലൂയീ 16ാമന് ശേഷം വന്ന നെപ്പോളിയൻ പോലും, ഇങ്ഗ്ളണ്ടിനെ പിടിച്ചടക്കാൻ ഒരുമ്പെട്ടപ്പോളാണ് പരാജയം സംഭവിച്ചത്.

ലൂയി 16ാമൻ രാജ്യത്ത് തന്റെ ഭരണകാലത്തിന്റെ തുടക്കത്തിൽ പല നല്ലകാര്യങ്ങളും നടപ്പിലാക്കൻ ശ്രമിച്ചപ്പോൾ ഫ്രാൻസിലെ പ്രഭുകുടുംബങ്ങൾ അതിനെ ശക്തമായി എതിർത്തിരുന്നു. കാരണം, ഭാഷയിലെ കോഡുകൾക്ക് യോജിക്കാത്തതോ, അല്ലെങ്കിൽ വിപരീതമായതോ ആയോ സാമൂഹിക ഘടന നടപ്പിലാക്കാൻ ആവില്ല.

ഇങ്ങനെയുള്ള ചെയ്തികൾ, കൂടെ നിൽക്കേണ്ടുന്ന പ്രഭുകുടുംബങ്ങളെ പ്രകോപിപ്പിച്ചു എന്നുമാത്രമല്ല, പൊതുജനാഭിപ്രായം തന്നിലേക്ക് സംഘടിപ്പിക്കാൻ രാജാവിന് നേരിട്ടൊരുവേദിയുമില്ലായിരുന്നുതാനും.

ഇതിനെല്ലാം പുറമെ, ഈ രാജാവും അതികഠിനമായൊരു വിഡ്ഢിത്തവും കാട്ടി. ഇങ്ഗ്ളണ്ടിനെ നേരിട്ട് തോൽപ്പിക്കാൻ ആകാതിരുന്ന ചരിത്രം തിരുത്തിയെഴുതാൻ ഒരു അവസരം കിട്ടിയെന്ന പ്രതീക്ഷയിൽ എ്മെറിക്കൻ ഭൂഖണ്ടത്തിലെ ഇങ്ഗ്ളണ്ടിന്റെ പ്രദേശങ്ങളിൽ ചില തെമ്മാടിക്കൂട്ടങ്ങൾ കൊള്ളിവെപ്പും, അരാജകത്വവും, അക്രമങ്ങളും കാട്ടിത്തുടങ്ങിയപ്പോൾ, അതിനെ ഇങ്ഗ്ളണ്ടിനെതിരായുള്ള ഒരു വിപ്ളവമായി വളർത്തിയെടുക്കാൻ ഫ്രെഞ്ച് ഭരണകൂടം, സ്പെയ്നുകാരോടൊപ്പം ഇറങ്ങിത്തിരിച്ചു.

സ്പെയ്നുകാർ തെക്കൻ എ്മെറിക്കൻ പ്രദേശത്തും കുറച്ചൊക്കെ വടക്കും അവിടങ്ങളിലെ പ്രാദേശികവാസികളെ ഏതാണ്ട് 200 വർഷക്കാലത്തിൽ കൂടുതൽ അടിമകളെപ്പോലെയാക്കി കോൺക്വിസ്റ്റഡർ (*Conquistador*) ഭരണം നടത്തിയവരാണ്. ഇങ്ഗ്ളീഷുകാരുടെ വരവോടെ, പല പ്രദേശങ്ങളിലും, ഭരണം ഇങ്ഗ്ളണ്ടിന്റെ കൈകളിലായി. ഈ പ്രദേശങ്ങളിലേക്ക് ഭൂഖണ്ടയൂറോപ്പിൽനിന്നും ആളുകൾ കൂടിയേറിക്കൊണ്ടിരുന്നു. കാരണം ഇങ്ഗ്ളീഷ് ഭരണം ഉള്ളെടുത്തെല്ലാം കാര്യക്ഷമമായ ഭരണയന്ത്രവും വ്യക്തിസുരക്ഷയും കിട്ടും എന്നത്കൊണ്ട്. എന്നാൽ തദ്ദേശവസികളായ റെഡ് ഇന്ത്യക്കാർക്കായി (Red Indians) ചില പ്രദേശങ്ങൾ

സംവരണം ചെയ്തുകൊണ്ട് ഇങ്ഗ്ളണ്ടിലെ രാജാവിന്റെ കൽപന ഈ കുടിയേറ്റക്കാരിൽ പലരേയും ചൊടിപ്പിച്ചു. തികച്ചും നിസ്സാരകാര്യങ്ങൾ വാചാലതയിലൂടെ ഊതിവീർപ്പിച്ച് പല തെമ്മാടിക്കൂട്ടങ്ങളും വിപ്ളവക്കൊടി ഉയർത്തി. എന്നാൽ ഇങ്ഗ്ളിഷ് കുടിയേറ്റക്കാരിൽനിന്നും ഇതിന് വലിയ സഹകരണം കിട്ടിയില്ല. റെഡ് ഇന്ത്യക്കാരിൽ മിക്ക വംശങ്ങളും ഇങ്ഗ്ളണ്ടിനോട് സഹകരിച്ച് യുദ്ധത്തിൽ ചേർന്നു.

ഭൂഖണ്ഡ യൂറോപ്പിൽ നിന്നും വന്ന, ഫ്രഞ്ച്, സ്പാനിഷ്, ബെൽജിയം തുടങ്ങിയ പട്ടാളക്കാരോട്, സഹായസേന എത്താൻ കാത്തിരുന്നിട്ടും കുറച്ചു വൈകിയതിനാൽ, ഇങ്ഗ്ളിഷ് സേന കീഴടങ്ങി. ഇത് എ്മെറിക്കൻ ഭൂഖണ്ഡത്തിൽ യൂഎസ്സ് എന്ന രാജ്യത്തിന്റെ പിറവിക്ക് കാരണമായി. എന്നാലും, രാജ്യത്തിലെ പ്രധാന ജനക്കൂട്ടം ഇങ്ഗ്ളിഷ് കാരായിരുന്നതിനാൽ, രാജ്യം സ്വമേധയാ ഒരു ഇങ്ഗ്ളിഷ് രാജ്യമായിത്തുടർന്നു.

യൂഎസ്സിലെ കെന്റക്കിയിലെ ഒരു നഗരത്തിന് ഫ്രഞ്ച് രാജാവിന്റെ പേരുകൊടുത്തു. Louisville എന്ന്. എന്നാൽ ഫ്രഞ്ച് പട്ടാളക്കാർ ഇങ്ഗ്ളിഷ് യോദ്ധാക്കളുമായി ബന്ധപ്പെട്ടത് യഥാർത്ഥത്തിൽ ലൂയി 16ാമന് ഒരു വൻവിനയായിമാറി. ഫ്രഞ്ച്സേന കുറച്ചുകാലം ഇങ്ഗ്ളിഷ് സംസാരിക്കുന്ന ജനക്കൂട്ടങ്ങളുമായി നേരിട്ട് ഇടപഴകിയപ്പോൾ അവരുടെ തികച്ചും താഴ്ന്ന സാമൂഹികമാനസികാവസ്ഥ ഫ്രഞ്ച് സേനാംഗങ്ങൾക്ക് ബോധ്യമായി. ഇത് അവരുടെ ഭാഷയിലെ പ്രശ്നമാണ് എന്നവർക്ക് മനസ്സിലാകാൻ കഴിഞ്ഞില്ല. പകരം, സാമൂഹികമായി അടിച്ചമർത്തുന്നത് ഭരണകൂടമാണ് എന്ന് മനസ്സിലാക്കാനെ പറ്റിയുള്ളു. ഈ തിരിച്ചുവന്ന പട്ടാളക്കാരുടെ മാസസികാവസ്ഥയായിരുന്നു ഫ്രഞ്ച് വിപ്ളവത്തിന്റെ യഥാർത്ഥ അടിത്തറ.

ഗിലറ്റിൻ ഉപയോഗിച്ചാണ് അന്ന് വധശിക്ഷ ഫ്രാൻസിൽ നടപ്പാക്കിയിരുന്നത്. ഇത് വലുതും വളരെ ഭാരമുള്ളതുമായ ഒരു ബ്ളെയ്ഡായിരുന്നു. ഇതിന്റ അടിയിൽ, തല ഒരു പലകയിൽ മരണ ശിക്ഷയ്ക്ക് വിധിക്കപ്പെട്ട ആൾ വച്ചു കഴിഞ്ഞാൽ, ഇത് ഉയരങ്ങളിൽ നിന്നും താഴെക്ക് വീണ്, ആ ആളുടെ കഴുത്ത് മുറിക്കും. ഗിലറ്റിൻ വച്ചിരുന്ന പ്ളാറ്റ്ഫോമിൽ കയറിക്കൊണ്ട് ലൂയി 16ാമൻ ജനങ്ങളെ അഭിസംബോധന ചെയ്തുകൊണ്ട് ഉച്ചത്തിൽ പറഞ്ഞു *എന്നിൽ ആരോപിക്കപ്പെട്ട എല്ലാ കുറ്റങ്ങൾക്കും നിരപരാധിയായിട്ടു തന്നെയാണ് ഞാൻ മരിക്കുന്നത്. എന്റെ മരണത്തിന് കാരണക്കാരായവർക്കെല്ലാം ഞാൻ മാപ്പ്കൊടുക്കുന്നു. നിങ്ങൾ ഒഴുക്കാൻ പോകുന്ന രക്തം ഫ്രാൻസിനെ ഒരുകാലത്തും ബാധിക്കരുത് എന്ന് ഞാൻ ദൈവത്തോട് പ്രാർത്ഥിക്കുന്നു.*

COVER PAGE
NEXT PAGE
ONE PAGE Back
Previous Location
Go to PAGE No:
SEARCH
CLOSE

# A STUDY in SCARLET

by

## Arthur Conon Doyle

Sherlock Holmes story

ഈ പുസ്തകത്തിൻ്റെ ഒറിജിനൽ ഇങ്ഗ്ളിഷ് പതിപ്പ് ലഭിക്കാൻ ഈ പേജിലേക്ക് പോകുക.



Sherlock Holmes കഥകൾ ലോകപ്രസിദ്ധമാണ്. ഇവയിൽപെട്ട ഒരു പ്രസിദ്ധമായ നോവലാണ് A STUDY in SCARLET. ഇതിൻ്റെ മലയാള പരിഭാഷയാണ് ഇവിടെ കൊടുത്തിരിക്കുന്നത്. രണ്ടാമത്തെ അദ്ധ്യായം. ആദ്യ അദ്ധ്യായം The World in Kaleidoscopic Hues ൻ്റെ കഴിഞ്ഞമാസത്തെ ലക്കത്തിൽ കാണാവുന്നതാണ്. ഈ പരിഭാഷയ്ക്ക് ചെറിയൊരു പ്രത്യേകതയുണ്ട്. ഇങ്ഗ്ളിഷിലെ വാക്കുകളായ You എന്ന വാക്കിന് മലയാളത്തിൽ *നീ, നിങ്ങൾ, താങ്കൾ, സാർ, മാഡം* തുടങ്ങിയ അർത്ഥങ്ങൾ വരുന്നുണ്ട്. ഇവ ആളുടെ സാമ്പത്തികം, സാമൂഹികം, വയസ്സ് തുടങ്ങിയ നിലവാരങ്ങളെ അടിസ്ഥാനപ്പെടുത്തി വിവേചനത്തോടെ തിരഞ്ഞെടുത്ത് ഉപയോഗിക്കേണ്ടുന്ന വാക്കുകളാണ്. ഇത് പോലെ, ഇങ്ഗ്ളിഷിലെ He, His, Him, She, Her, Hers തുടങ്ങിയ വാക്കുകളും മലയാളത്തിൽ പല നിലവാരങ്ങളിലായി തർജ്ജമചെയ്യപ്പെടുന്നു.

ഇങ്ങിനെ ചെയ്യുമ്പോൾ ഇങ്ഗ്ളിഷിലെ സാമൂഹികാന്തരീക്ഷത്തിൻ്റെ മൃദുലതയും, മാന്യതയും, മനുഷ്യവ്യക്തിത്വത്തിൻ്റെ ഗുണമേന്മയും നഷ്ടപ്പെടുത്തിയ ഒരു പരിഭാഷയാണ് സൃഷ്ടിക്കപ്പെടുന്നത്. ഈ പ്രശ്നത്തെ ഒഴിവാക്കാനായി, You എന്ന വാക്കിനെ നിങ്ങൾ എന്നും, He, Sheതുടങ്ങിയ വാക്കുകളെ അയാൾ എന്നും ആയി ഈ പരിഭാഷയിൽ മിക്ക ഇടത്തും കൊടുത്തിട്ടുണ്ട്. മലയാളത്തിലെ നീ, അവൻ, അവൾ, താങ്കൾ, അദ്ദേഹം, സാർ, മാഡം തുടങ്ങിയ വാക്കുകൾ കഴിവതും ഒഴിവാക്കിയിട്ടുണ്ട്. ഇതിൽ ചെറിയൊരു അസ്വാഭാവികത തോന്നാമെങ്കിലും ഇങ്ഗ്ളിഷ് സാമൂഹികാന്തരീക്ഷത്തിൻ്റെ ഏറ്റവും അടുത്തുള്ള പരിഭാഷാരൂപം മലയാളത്തിൽ ഇങ്ങിനെയെ സാധ്യമാകുള്ളു.

ഇതിനെല്ലാം ഉപരിയായി, പല ഇങ്ഗ്ളിഷ് പദങ്ങളും പേരുകളും, സ്ഥലനാമങ്ങളും ഇങ്ഗ്ളിഷിൽ തന്നെയാണ് നൽകിയിട്ടുള്ളത്. കാരണം അവ മലയാളം ലിപികളിൽ എഴുതുമ്പോൾ, അവയുടെ ശബ്ദം പൂർണ്ണമായും മാറിപ്പോകും.

The Scarlet Letter, Arthur Conon Doyleൻ്റെ ആദ്യത്തെ Sherlock Holmesനോവലാണ്. ഇത് ഒരു detective mystery ആണ്. ഡിറ്റക്റ്റിവ് നോവലുകളുടെ തുടക്കം തന്നെ ഈ കഥയാണ് എന്ന് പറയപ്പെടുന്നു. ആദ്യമായി മാഗ്നിഫൈയിങ്ങ് ഗ്ളാസ് (Magnifying glass) കേസന്വേഷണത്തിന് ഡിറ്റക്റ്റിവ് നോവലുകളിൽ ഉപയോഗിക്കുന്നതും ഈ കഥയിലാണ്, എന്നു പറയപ്പെടുന്നു. എന്നാൽ ആദ്യ കഥയുടെ ചില ചെറിയതും വലുതുമായ പാളിച്ചകൾ ഈ നോവലിനുണ്ട് എന്നും പറയപ്പെടുന്നു.

Sherlock Holmesനെ പരിചയപ്പെടുത്താനാണ് ഈ നോവലിൻ്റെ രണ്ട് അദ്ധ്യായങ്ങൾ ഈ ഡിജിറ്റൽ മാസികയിൽ കൊടുത്തത്. അടുത്തലക്കത്തിൽ ഇത് തുടരില്ല.

കഴിഞ്ഞ ലക്കത്തിൽ ഈ പുസ്തകത്തെക്കുറിച്ച് ചിലയിടത്ത് The Scarlet Letterഎന്ന പേരിൽ തെറ്റായി പരാമർശിച്ചിട്ടുണ്ടായിരുന്നു. The Scarlet Letterഎന്ന പുസ്തകം Nathaniel Hawthorne എന്ന എഴുത്തുകാരൻ 1850ൽ എഴുതിയ പ്രസിദ്ധമായ നോവലാണ്. ഇവിടെ പ്രതിപാദ്യവിഷയമായ നോവലുമായി ഇതിന് ബന്ധമില്ല. ഇങ്ങിനെയൊരു തെറ്റ് പറ്റിയതിൽ ഖേദിക്കുന്നു.

അതേ സമയം The Scarlet Lettersഎന്ന മറ്റൊരു Mystery നോവലും ഉണ്ട്. ഇത് Ellery Queen എന്ന എഴുത്തുകാരി 1953 പ്രസിദ്ധീകരിച്ച നോവലാണ്.

**അദ്ധ്യായം 2: വ്യവകലനത്തിന്റെ ശാസ്ത്രം**

അയാൾ നേരത്തെ നിശ്ചയിച്ചത് പോലെ ഞങ്ങൾ പിറ്റേ ദിവസം ഒത്തുകൂടി, എന്നിട്ട് അയാൾ നമ്മൾ തമ്മിലുണ്ടായിരുന്ന കൂടിക്കാഴ്ചയിൽ അയാൾ പറഞ്ഞിരുന്ന 5, ബെയ്ക്കർ തെരുവിലെ നം.221 ബി യിലെ മുറികൾ പരിശോധിച്ചു. സൗകര്യപ്രദമായ രണ്ട് ബെഡ്റൂമുകളും, വായുസഞ്ചാരമുള്ള സന്തോഷകരമായി ഫർണിഷ്ചെയ്തിരുന്നതും, രണ്ട് വീതികൂടിയ ജനലുകളാൽ വെളിച്ചം പകരുന്നതുമായ ഒരു വലിയ സിറ്റിങ്ങ് റൂമും ആയിരുന്നു അവ. എല്ലാ രീതിയിലും നമ്മുടെ അഭീഷ്ടപ്രകാരമുള്ളതും, നമ്മൾ തമ്മിൽ വ്യവസ്ഥകൾ പങ്കിട്ടപ്പോൾ വളരെ മിതവും ആയിതോന്നിയതിനാൽ, അപ്പോൾത്തന്നെ സംഗതി പറഞ്ഞുതീർക്കുകയും, ഞങ്ങൾ മുറികൾ വാടകയ്ക്ക് എടുക്കുകയും ചെയ്തു. ആ ദിവസം വൈകുന്നേരം തന്നെ ഹോട്ടലിൽ നിന്നും എന്റെ വസ്തുക്കൾ നീക്കി. പിറ്റേ ദിവസം Sherlock Holmesഉം പല പെട്ടികളും ഒരു യാത്രാ സൂട്ട്കെയ്സുമായി എത്തി. അടുത്ത ഒന്നോ രണ്ടോ ദിവസം ഞങ്ങൾ ഞങ്ങളുടെ സാധനങ്ങൾ ഏറ്റവും ഉചിതമായ രീതിയിൽ ഒരുക്കാൻ ഉപയോഗിച്ചു.

കൂടെ താമസിക്കാൻ യാതോരു പ്രയാസങ്ങളും നൽകുന്ന ഒരു വ്യക്തിയായിരുന്നില്ല Holmes. അയാൾ അയാളുടെ പ്രവർത്തനങ്ങളിൽ അടുക്കത്തോടെ പെരുമാറുന്ന ആളും, നിത്യവൃത്തികളിൽ സ്ഥിരതയുള്ളയാളും ആയിരുന്നു. രാത്രി പത്തുമണിക്ക് ശേഷം ഉണർന്നിരിക്കുകയെന്നത് അയാളെ സംബന്ധിച്ചെടുത്തോളം വളരെ വിരളമായ കാര്യമായിരുന്നു. രാവിലെ ഞാൻ എഴുന്നേൽക്കുമ്പോഴേക്കും, അയാൾ നിശ്ചയമായും പ്രാതൽ കഴിച്ച് പുറത്ത് പോയിട്ടുണ്ടാകും. ചിലപ്പോൾ അയാൾ ദിവസം മുഴുവൻ പരീക്ഷണ ശാലയിൽ ചിലവഴിച്ചിട്ടുണ്ടാവും, ചിലപ്പോൾ ഡിസക്റ്റിങ്ങ് റൂമിൽ. വിരളമായി അയാൾ നീണ്ട നടത്തങ്ങൾക്ക് പോകുമായിരുന്നു. ഈ നടത്തങ്ങൾ അയാളെ നഗരത്തിന്റെ ഏറ്റവും താഴെത്തട്ടിലേക്കാണ് കൊണ്ടുപോകാറ് എന്നാണ് തോന്നാറ്. ചെയ്യുന്നകാര്യത്തിൽ വ്യാപൃതനായിരിക്കുമ്പോഴുള്ള ഊർജ്ജസ്വലത മറ്റൊന്നിനും കിടനിൽക്കാൻപറ്റുന്നതായിരുന്നില്ല, ഇയാളിൽ. എന്നാൽ വല്ലപ്പോഴുമൊക്കെ ഇയാളെ എന്തോ ഒരു പ്രതിപ്രവർത്തനം പിടികൂടുമായിരുന്നു. അപ്പോൾ ദിവസങ്ങളോളം ഇയാൾ സിറ്റിങ്ങ് റൂമിലെ സോഫയിൽ കിടക്കും, യാതൊരു വാക്കും ഉരിയാടാതെയും, രാവിലെ മുതൽ രാത്രിവരെ ഒരു പേശിപോലും ഇളക്കാതെയും. ഈ അവസരങ്ങളിൽ അയാളുടെ കണ്ണുകളിൽ സ്വപ്നലോകത്തിലാണെന്നു തോന്നിക്കുന്നതും, തികച്ചും ശൂന്യമായതുമായ ഒരു ഭാവം ഞാൻ കണ്ടിട്ടുണ്ട്. ഇയാൾ എന്തോ ഒരു മയക്ക് മരുന്ന് കഴിക്കുകയാണ് എന്ന് ഞാൻ സംശയിച്ചേനെ. എന്നാൽ അയാളുടെ ജീവിതചര്യയിലുള്ള അതീവ ആത്മനിയന്ത്രണവും വൃത്തിയും ഇങ്ങിനെ ഒരു നിഗമനത്തിലെത്താൻ എന്നെ അനുവദിച്ചില്ല.

ആഴ്ചകൾ കഴിയുന്തോറും അയാളിൽ എനിക്കുള്ള താൽപര്യവും അയാളുടെ ജീവിതലക്ഷ്യത്തെക്കുറിച്ചുള്ള എന്റെ ജിജ്ഞാസയും ക്രമേണെ ആഴത്തിലേക്ക് നീങ്ങുകയും അധികരിക്കുകയും ചെയ്തു. വ്യക്തിയെന്നനിലയിലും, കാഴ്ചയിലും ഏതൊരു വെറുതെ നോക്കുന്ന ആളിലും ശ്രദ്ധയുണർത്തുന്നതരത്തിലുള്ളതായിരുന്നു. ഉയരത്തിൽ അയാൾ ആറ് അടിയിൽ ഏകദേശം കൂടുതലായിരുന്നു. മാത്രവുമല്ല, അതിയായി മെലിഞ്ഞത് കൊണ്ട്, ഇതിനേക്കാൾ ഉയരം കൂടിയതായി തോന്നുമായിരുന്നു. ഞാൻ നേരത്തെ സൂചിപ്പിച്ച ആലസ്യ അവസരങ്ങൾ ഒഴിവാക്കിയാൽ, ഇയാളുടെ കണ്ണുകൾ വളരെ മൂർച്ചയുള്ളതും തുളയ്ക്കുന്നതുമായിരുന്നു. അയാളുടെ നേരിയ ഒരു പരുന്തിന്റേത് മാതിരിയുള്ള മൂക്ക്, സദാ ജാഗ്രതയുടേയും ഉറച്ചതീരുമാനങ്ങളുടേതുമായിരുന്നു. അയാളുടെ കീഴ്താടിക്കും ഉറച്ച നിശ്ചയദാർഢ്യമുള്ള ഒരു വ്യക്തിയുടെ ശ്രേഷ്ഠതയും സമചതുരാകൃതിയുള്ളതുമായിരുന്നു. അയാളുടെ കൈകൾ സദാ മഷി കലകളാലും, രാസപദാർത്ഥകറകളാലും നിറഞ്ഞതായിരുന്നു. എന്നിരുന്നാലും, ഇയാൾക്ക് അസാധാരണമായ കോമളത്വമുള്ള ഒരു മൃദുത്വസ്പർശന കഴിവുണ്ടായിരുന്നു. ഇത് ഇയാൾ അയാളുടെ ലോലമായ തത്വശാസ്ത്ര ഉപകരണങ്ങൾ ഒരുക്കുമ്പോൾ എനിക്ക് പലപ്പോഴും നിരീക്ഷിക്കാനുള്ള അവസരം ലഭിച്ചിട്ടുണ്ട്.

ഈ മനുഷ്യൻ എന്റെ ജിജ്ഞാസയെ ഉണർത്തിയെന്നും, ഇയാൾ സംസാരിക്കാൻ കാണിച്ചിരുന്ന വിമുഖത പൊളിക്കാൻ ഞാൻ എത്രപ്രാവശ്യം ശ്രമം നടത്തിയെന്നും ഞാൻ സമ്മതിക്കുമ്പോൾ, ഞാൻ യാതോരു ഉളുപ്പുമില്ലാത്ത മറ്റുള്ള ആളുകളുടെ കാര്യങ്ങൾ ഒളിഞ്ഞുനോക്കുന്ന ഒരു ആളാണെന്ന് വായനക്കാരൻ മുദ്രകുത്തിയേക്കാം. ഇങ്ങിനെയൊരു വിധികൽപ്പിക്കുന്നതിന് മുമ്പ് എന്റെ ജീവിതം എത്രകണ്ട് ലക്ഷ്യശൂന്യമായിരുന്നെന്നും, എന്റെ ശ്രദ്ധയെപിടിച്ചുനിർത്താൻ എത്രകുറച്ചുകാര്യങ്ങളെയുള്ളുവെന്നും ഓർക്കുക.

കാലാവസ്ഥ വളരെ സുഖപ്രദമായാലെ പുറത്തിറങ്ങിനടക്കാൻ എന്റെ ആരോഗ്യം എന്നെ അനുവദിച്ചിരുന്നുള്ളു. മാത്രവുമല്ല എന്റെ ജീവിതത്തിന്റെ നിത്യവിരസത പൊളിക്കാൻ പറ്റുന്ന യാതോരു സുഹൃത്തുക്കളും എനിക്കില്ലായിരുന്നു. ഇങ്ങിനെയുള്ള ഒരു സാഹചര്യത്തിൽ, എന്റെ കൂടയുണ്ടായിരുന്ന ആളുടെ ചുറ്റും നിറഞ്ഞുനിന്നിരുന്ന ചെറുതായുള്ള നിഗൂഡതയെ ഞാൻ സ്വാഗതം ചെയ്തു. എന്റെ സമയത്തിന്റെ നല്ലൊരു ഭാഗവും അതിന്റെ ചുരളഴിയിക്കാൻ ഞാൻ ചിലവഴിച്ചു.

അയാൾ വൈദ്യശാസ്ത്രം പഠിക്കുകയായിരുന്നില്ല. അയാളോട് ഇതിനെക്കുറിച്ച് ചോദിച്ച ഒരു ചോദ്യത്തിന്, ആ സംഗതിവരെയുള്ള കാര്യത്തിൽ Stamfordന്റെ അഭിപ്രായം അയാൾ സ്ഥിരീകരിച്ചിരുന്നു.

മാത്രവുമല്ല, ശാസ്ത്രത്തിൽ ഒരു ഡിഗ്രിക്കുള്ളതായതോ, അല്ലെങ്കിൽ മറ്റ് വല്ല അംഗീകൃതമായിട്ടുള്ള വിജ്ഞാന ശാഖകളിലേക്ക് പ്രവേശിക്കാൻ ഉതകുന്ന യാതോരു പഠനമോ ഇയാൾ നടത്തിയതായും കണ്ടിരുന്നില്ല. എന്നാൽ ചില പ്രത്യേകതരം പഠനങ്ങളോട് ഇയാൾക്കുള്ള അഭിനിവേശം തികച്ചും അസാധാരണമാംവിധം ശ്രദ്ധേയമായിരുന്നു. ഇയാളുടെ വിചിത്രസ്വഭാവത്തിന്റെ അതിരുകൾക്കുള്ളിൽ, അയാളുടെ അറിവുകൾ എന്നെ കാര്യമായി അത്ഭുതപ്പെടുത്താൻ മാത്രം അസാധാരണമാംവിധം പര്യാപ്തതയും കൃത്യതയും ഉള്ളതായിരുന്നു. യാതോരുമനുഷ്യനും യാതോരു വ്യക്തമായ ലക്ഷ്യമില്ലാതെ ഇത്രമാത്രം കഠിനമായി അദ്ധ്വാനിക്കുകയോ, അല്ലെങ്കിൽ കൃത്യമായ വിവരങ്ങൾ നേടുകയോ ചെയ്യില്ല എന്നത് ഉറപ്പുള്ള കാര്യമാണ്. താൽപര്യമില്ലാതെ വായിക്കുന്ന ആളുകളിൽ വിവരങ്ങളുടെ കൃത്യത വിരളമായേ ശ്രദ്ധേയമായ തോതിൽ ഉണ്ടാകൂ. യാതോരു കാരണവുമില്ലാതെ ഒരു മനുഷ്യനും ചെറിയ കാര്യങ്ങൾ കൊണ്ട് അയാളുടെ മനസ്സിന് ഭാരപ്പെടുത്തില്ല. അയാളുടെ വിവരം പോലെ തന്നെ ശ്രദ്ധേയമായിരുന്നു അയാളുടെ വിവരക്കേടും. സമകാലീകമായ സാഹിത്യത്തേക്കുറിച്ചും തത്വചിന്തയെക്കുറിച്ചും രാഷ്ട്രീയത്തെക്കുറിച്ചും, ഇയാൾക്ക് യാതൊന്നും അറിയില്ലാ എന്നുവരെ തോന്നിയിരുന്നു. ഞാൻ *തോമസ് ക്ലാർള്ളെ* (Thomas Carlyle) യെ ഉദ്ദരിച്ചപ്പോൾ, തികച്ചും നിഷ്കളങ്കമായി, അത് ആരായിരിക്കുമെന്നും, അയാൾ എന്താണ് ചെയ്തിട്ടുള്ളതെന്നും, ചോദിച്ചു. കോപ്പർനിക്കൻ തിയറി(Copernican Theory)യെക്കുറിച്ചും സൗരയൂധത്തിന്റെ ഘടനയെക്കുറിച്ചും, ഇയാൾ തികച്ചും അജ്ഞനാണെന്നും യാദൃശ്ചികവശാൽ അറിഞ്ഞപ്പോൾ എന്റെ അത്ഭുതം അതിന്റെ ഏറ്റവും ഉച്ചകോടിയിൽ എത്തി. ഈ പത്തൊമ്പതാം നൂറ്റണ്ടിൽ ഏതെങ്കിലും സംസ്കാരമുള്ള ആൾക്ക്, ഭൂമി സൂര്യന് ചുറ്റും യാത്രചെയ്യുന്നുണ്ട് എന്നകാര്യം അറിയില്ല എന്നത് തികച്ചും അസാധാരണമായ ഒരു കാര്യമായി എനിക്ക് തോന്നിയതിനാൽ, അത് എനിക്ക് ഉൾക്കൊള്ളാൻ പ്രയാസമായിത്തോന്നി.

'നിങ്ങൾ അത്ഭുതപ്പെട്ടിട്ടുണ്ട് എന്ന് തോന്നുന്നു', എന്റെ അത്ഭുതപ്പെട്ട മുഖഭാവം കണ്ട് ചിരിച്ചുകൊണ്ട് അയാൾ പറഞ്ഞു. 'ഇക്കാര്യം ഞാൻ അറിഞ്ഞുകഴിഞ്ഞതിനാൽ, ഇത് മറക്കാൻ ഞാൻ കഴിവതും ശ്രമിക്കാം'.

'മറക്കാനോ?'

'നിങ്ങൾ മനസ്സിലാക്കൂ', അയാൾ വിശദീകരിച്ചു, 'ഒരു മനുഷ്യന്റെ തലച്ചോറ് ശൂന്യമായതും, ചെറുതുമായ ഒരു അട്ടമായാണ് ഞാൻ കരുതുന്നത്. നിങ്ങൾക്ക് വേണ്ടുന്ന ഫർണിച്ചറുകൾ അതിൽ സ്റ്റോക്ക് ചെയ്യാം. ഒരു വിഡ്ഢി, കാണുന്ന എല്ലാ ഉപയോഗശൂന്യ വസ്തുക്കളും അതിലെടുത്ത് വെക്കും. അങ്ങിനെ വരുമ്പോൾ അയാൾക്ക് ആവശ്യമുള്ള വിവരങ്ങൾ പുറംതള്ളപ്പെടുകയോ, അല്ലെങ്കിൽ മറ്റ് പലതുമായി കൂട്ടിക്കലർന്ന് അവയെ എടുക്കാൻ അയാൾ പ്രയാസപ്പെടുകയും ചെയ്യും. നൈപുണ്യമുള്ള തൊഴിലുകാരൻ, അയാളുടെ തലച്ചോർ-അട്ടത്തിലേക്ക് എന്താണ് കൊണ്ട് പോകുന്നത് എന്നതിനെക്കുറിച്ച് ശ്രദ്ധാലുവായിരിക്കും. അയാളുടെ തൊഴിലിനെ സഹായിക്കുന്ന ഉപകരണങ്ങളും പണിയായുധങ്ങളും അല്ലാതെ മറ്റൊന്നും അയാൾ എടുക്കില്ല. എന്നാൽ ഇതിന്റെ ഒരു വലിയ കൂട്ടം തന്നെ അയാൾ കരുതിവയ്ക്കും. അവയെല്ലാം തന്നെ ഏറ്റവും യോജിച്ചരീതിയിൽ അടുക്കിയുംവെയ്ക്കും. ഈ ചെറിയ മുറിക്ക് ഇലാസ്റ്റിക്ക്കൊണ്ടുള്ള ചുമരുകളാണെന്നും, അവ എത്രവേണമെങ്കിലും വലിച്ച് വലുതാക്കാമെന്നും ധരിക്കുന്നത് അബദ്ധമാണ്. ഒരു സമയം വരും നിങ്ങൾ കൂട്ടിച്ചേർക്കുന്ന ഓരോ വിജ്ഞാനത്തിനും മറ്റൊന്ന് നിങ്ങൾ മറക്കും, എന്നത് നിങ്ങൾ തീർച്ചയാക്കുക. ഉപയോഗശൂന്യമായ വിവരങ്ങൾ ഉയോഗമുള്ളവയെ കൈമുട്ട് കൊണ്ട് കുത്തിത്തള്ളിപ്പുറത്താക്കുന്ന ഒരവസ്ഥവരരുത് എന്നത് വളരെ പ്രധാനപ്പെട്ടകാര്യമാണ്'.

'പക്ഷെ സൗരയൂഥം...', ഞാൻ പ്രതിഷേധസ്വരത്തിൽ പറഞ്ഞു.

'അതിലെനിക്ക് എന്തിരിക്കുന്നു', അയാൾ അക്ഷമതയോടെ ഇടയിൽക്കയറിപ്പറഞ്ഞു. 'നിങ്ങൾ പറയുന്നു നാം സൂര്യന് ചുറ്റും പോകുന്നുവെന്ന്. നമ്മൾ ചന്ദ്രന് ചുറ്റുമാണ് പോകുന്നതെങ്കിലും എനിക്കും എന്റെ തൊഴിലിനും ഒരു ചില്ലിക്കാശിന്റെ വ്യത്യാസമുണ്ടാകില്ല'.

COVER PAGE
NEXT PAGE
ONE PAGE Back
Previous Location
Go to PAGE No:
SEARCH
CLOSE

ആ തൊഴിലെന്താണെന്ന് ഞാൻ ചോദിക്കാനുള്ള പുറപ്പാടിലായിരുന്നു, എന്നാൽ ആ ചോദ്യം സ്വാഗതമായിരിക്കില്ലായെന്ന് അയാളുടെ പെരുമാറ്റ ഭാവത്തിലെയെന്തോയെന്നെ അറിയിച്ചു. എന്നാൽ ഞങ്ങൾ തമ്മിലുണ്ടായ ചെറിയ സംഭാഷണത്തെക്കുറിച്ച് ഞാൻ ചിന്തിച്ചു, എന്നിട്ട് അതിൽനിന്നും എനിക്ക് വേണ്ടുന്ന നിഗമനങ്ങളെടുക്കാമെന്ന് തീരുമാനിച്ചു. അയാളുടെ ലക്ഷ്യത്തിനോട് ബന്ധപ്പെടാത്ത യാതോരു വിജ്ഞാനവും അയാൾ നേടുകില്ലായെന്ന് അയാൾ പറഞ്ഞിരുന്നു. അതിനാൽ അയാൾക്കുള്ള എല്ലാ വിവരങ്ങളും, അയാൾക്ക് ഉപയോഗമുള്ളവമാത്രമായിരിക്കും. അയാൾക്ക് പ്രത്യേകമായി വിവരമുള്ള കാര്യങ്ങളായി അയാൾ എനിക്ക് കാണിച്ചുതന്ന എല്ലാ കാര്യങ്ങളും എന്റെ സ്വന്തം മനസ്സിൽ ഞാൻ എണ്ണി. ഞാൻ ഒരു പെൻസിൽ എടുത്ത്, അവ കുറിച്ചിടുകപോലും ചെയ്തു. ഇത് കഴിഞ്ഞപ്പോൾ കിട്ടിയ രേഖ നോക്കിക്കൊണ്ട് എനിക്ക് മന്ദഹസിക്കാതിരിക്കാൻ കഴിഞ്ഞില്ല. അതിങ്ങിനെയായിരുന്നു-

Sherlock Holmes-അയാളുടെ പരിധികൾ

1. സാഹത്യത്തെക്കുറിച്ചുള്ള വിവരം - ഒട്ടുമില്ല.

2. തത്വശാസ്ത്രം - ഒട്ടുമില്ല.

3. ജ്യോതിശാസ്ത്രം - ഒട്ടുമില്ല.

4. രാഷ്ട്രീയം - വളരെ കുറച്ച്.

5. ബോട്ടണി - പലതരത്തിൽ. ബെല്ലഡോണ, ഓപ്പിയം, വിഷങ്ങൾ എന്നിവയിൽ നല്ല വിവരം.

പ്രായോഗിക തോട്ടപ്പണിയിൽ യാതോരു വിജ്ഞാനവും ഇല്ല.

6. ജീയോളജി. - പ്രായോഗികം, എന്നാൽ പിരമിതമായ വിവരം. ഒറ്റനോട്ടത്തിൽ വിത്യസ്ത മണ്ണുകളെ തിരച്ചറിയും. നടക്കാൻ പോയതിന് ശേഷം അയാളുടെ ട്രൗസറുകളിൽ തെറിച്ച ചളിവെള്ളത്തെ എനിക്ക് കാണിച്ച് തന്നിട്ടുണ്ട്. അവയുടെ നിറവും ഘനത്വവും അടിസ്ഥാനപ്പെടുത്തി അവ ലണ്ടനിലെ ഏത് ഭാഗത്ത് നിന്നാണ് അയാൾക്ക് ലഭിച്ചതെന്ന് എന്നോട് പറഞ്ഞിട്ടുണ്ട്.

7. രസതന്ത്രം. - ആഗാധമായ വിവരം.

8. എനാറ്റമി. - കൃത്യം പക്ഷെ അടുക്കും ചിട്ടയുമില്ല.

9. കോളിളക്കം സൃഷ്ടിച്ച സാഹിത്യം. - വളരെയധികം. ഈ നൂറ്റാണ്ടിൽ സംഭവിച്ച ഒരോ ഭീകര സംഭവത്തിന്റെയും എല്ലാ വിവരങ്ങളും ഇയാൾക്ക് അറിയാമെന്ന് തോന്നുന്നു.

10. വയലിൻ നന്നായി വായിക്കും.

11. പ്രാവീണ്യമുള്ള സിങ്കിൾസ്റ്റിക്ക് കളിക്കാരനും, ബോക്സറും, വാൾപയറ്റുകാരനും.

12. ബ്യട്ടിഷ് നിയമത്തെക്കുറിച്ച് നല്ല പ്രായോഗികവിവരമുണ്ട്.

എന്റെ ലിസ്റ്റ് ഇത്രയുമെത്തിയപ്പോൾ ആശാഭംഗത്തോടെ ഞാൻ അത് തീയിലേക്ക് വലിച്ചെറിഞ്ഞു. ഈ കഴിവുകളെയെല്ലാം ഒത്തൊരുമിച്ച് അയാൾ എങ്ങോട്ടേക്കാണ് നീങ്ങുന്നത് എന്ന് കണ്ടുപിടിക്കാൻ കഴിഞ്ഞിരുന്നെങ്കിൽ, ഞാൻ എന്നോട് തന്നെ പറഞ്ഞു, ഈ ശ്രമം ഞാൻ ഉടനെ നിർത്തുമായിരുന്നു.

അയാളുടെ വയലിൻ വായിക്കാനുള്ള കഴിവിനെപ്പറ്റി ഞാൻ സൂചിപ്പിച്ചിരുന്നു എന്നു കാണുന്നു. ഇത് വളരെ ശ്രദ്ധേയമായ നിലവാരത്തിലുള്ളതായിരുന്നു, പക്ഷെ ഇയാളുടെ മറ്റെല്ലാ കഴിവുകളും പോലെ, വിചിത്രസ്വഭാവമുള്ളതായിരുന്നു. ഇയാൾക്ക് സംഗീതരചനകൾ, അതും പ്രയാസമേറിയ സംഗീതരചനകൾ വായിക്കാൻ കഴിയുമെന്ന്, എനിക്ക് നന്നായി അറിയാമായിരുന്നു, കാരണം എന്റെ അഭ്യർത്ഥനപ്രകാരം Mendelssohnന്റെ Liedeഉം, മറ്റ് പ്രീയപ്പെട്ടവയും എനിക്കായി ഇയാൾ വായിച്ചു. എന്നാൽ സ്വന്തമായിരിക്കുമ്പോൾ, ഇയാൾ യാതോരു സംഗീതവും വായിക്കാറോ, അല്ലെങ്കിൽ അറിയപ്പെട്ടിരുന്ന രചനകളെ വായിക്കാൻ ശ്രമിക്കുകയോ ചെയ്തിരുന്നില്ല. ഏതെങ്കിലും വൈകുന്നേരം ഒരു കൈയുള്ള കസേരയിൽ ഇരുന്നുകൊണ്ട്, വയലിൻ തന്റെ മടിയിൽ അലസമായി വച്ച് അതിനെ അലസമായി ഉരച്ചുകൊണ്ടിരിക്കും. ചിലപ്പോൾ ഇതിൽനിന്നും മണിനാദം പോലുള്ളതും, ശോകമൂകമായതുമായ ശബ്ദം വരും. വല്ലപ്പോഴുമൊക്കെ അവ അത്യുഗ്രനും അഹ്ളാദകരവുമായിരിക്കും. ഇവ ആ നേരം അയാളുടെ മനസ്സിനെ ഗ്രസിച്ചിരിക്കുന്ന ചിന്തകളുടെ പ്രതിഫലനങ്ങളാണ് എന്നുള്ളത് വ്യക്തമായിരുന്നു. എന്നാൽ സംഗീതം ഈ ചിന്തകളെ സഹായിച്ചിരുന്നോ, അല്ലെങ്കിൽ മനസ്സിലെ ഒരു തോന്നലിന്റേയോ അല്ലെങ്കിൽ ആഗ്രഹത്തിന്റേയോ ഫലമാണോ എന്ന് എനിക്ക് തീരുമാനിക്കാൻപറ്റുന്നതിന് അതീതമായ കാര്യമായിരുന്നു. ഇങ്ങിനെയുള്ള ഏകനായുള്ള സംഗീത ശബ്ദങ്ങളോട് ഞാൻ എതിർപ്പ് പ്രകടിപ്പിക്കേണ്ടതായിരുന്നു. എന്നാൽ, എന്റെ ക്ഷമയെ പരീക്ഷിച്ചതിന് ഒരു കൊച്ച് പരിഹാരം എന്ന നിലയിൽ എനിക്ക് പ്രീയപ്പെട്ട ഒരു മുഴുവൻ സംഗീത നിരതന്നെ അയാൾ ഓരോന്നായി പെട്ടെന്ന് വായിക്കുമായിരുന്നു.

ആദ്യത്തെ ആഴ്ച നമുക്ക് യാതോരു വിരുന്നുകാരും ഉണ്ടായിരുന്നില്ല. എന്നെപ്പോലെ

തന്നെ എന്റെ കൂടെ താമസിക്കുന്ന ആൾക്കും യാതോരു സുഹൃത്തുക്കളുമില്ലായെന്ന് ഞാൻ ധരിച്ചു തുടങ്ങുകയായിരുന്നു. എന്നാൽ കുറച്ച് നാൾ കഴിഞ്ഞപ്പോൾ ഈ ആൾക്ക് പല പരിചയക്കാരും ഉണ്ടായിരുന്നു എന്നും, അവ വ്യത്യസ്തങ്ങളായ സാമൂഹിക നിലവാരത്തിലുള്ളവരുമായിരുന്നു എന്നും ഞാൻ മനസ്സിലാക്കി. Mr. Lestradeഎന്ന പേരിൽ എനിക്ക് പരിചയപ്പെടുത്തിത്തന്ന ഒരു ചെറിയ, വലുപ്പമുള്ള മങ്ങിയ നിറമുള്ള എലിയെപ്പോലെ മുഖമുള്ള, ഇരുണ്ട കണ്ണുകളുള്ള ഒരാളുണ്ടായിരുന്നു. ഇയാൾ ഒരോറ്റ ആഴ്ചയിൽ മൂന്നോ നാലോ പ്രാവശ്യം വരികയുണ്ടായി. ഒരു ദിവസം നല്ല പരിഷ്കാരത്തോടുകൂടി വസ്ത്രധാരണം ചെയ്തിട്ടുള്ള ഒരു ചെറിയ പെൺകുട്ടി വന്നിരുന്നു. അയാൾ അരമണിക്കൂറോളമോ, അതിലധികമോ, സമയം അവിടെ ചിലവഴിച്ചു. അതേ ദിവസം ഉച്ചക്ക് ഒരു യഹൂദ തെരുവുകച്ചവടക്കാരനെപ്പോലെ തോന്നിക്കുന്ന നരച്ച മുടിയും മുഷിഞ്ഞ മുഖവും ഉള്ളതും, വളരെയധികം ആവേശഭരിതനായി എനിക്ക് തോന്നിയ ഒരാൾ വന്നു. ഇയാൾക്ക് പിന്നാലെ അശ്രദ്ധവതിയായ ഒരു പ്രായമുള്ള സ്ത്രീയും കടന്നുവന്നു. മറ്റൊരവസരത്തിൽ ഒരു വെളുത്ത-മുടിയുള്ള ഒരു മാന്യൻ, എന്റെ കൂടെത്താമസിക്കുന്ന ആളുമായി ഒരു ഇന്റർവ്യൂ നടത്തി. മറ്റൊരവസരത്തിൽ ഒരു റെയ്ൽവേ പോട്ടർ അയാളുടെ വെൽവെറ്റ് പോലുള്ള പരുത്തി യൂണിഫോമിൽ വരികയുണ്ടായി. ഇങ്ങിനെ ഏതെങ്കിലും പ്രത്യേകിച്ച് എടുത്ത് പറയാൻ പറ്റാത്ത ആരെങ്കിലും വരുമ്പോൾ, Sherlock Holmes സിറ്റിങ്ങ് റൂം തനിക്ക് തരണമെന്ന് ആവശ്യപ്പെടുമായിരുന്നു. അപ്പോൾ ഞാൻ എന്റെ കിടപ്പുമുറിയിലേക്ക് പിൻവാങ്ങുമായിരുന്നു. എന്നെ ഇങ്ങിനെയുള്ള അസൗകര്യങ്ങൾക്ക് പാത്രമാക്കിയതിന് ഇയാൾ എന്നോട് ഖേദം പ്രകടിപ്പിക്കുമായിരുന്നു. ഈ റൂം ഞാൻ ഒരു വ്യാപാര സ്ഥലമായി ഉപയോഗിക്കേണ്ടിവരുന്നു, അയാൾ പറഞ്ഞു, ഈ ആളുകൾ എന്റെ കക്ഷികളാണ്. വീണ്ടും ഇയാളോട് ഒരു തുറന്ന ചോദ്യം ചോദിക്കാനുള്ള അവസരം വന്നു. എന്നാൽ എന്റെ മൃദുത്വം മറ്റൊരാളെക്കൊണ്ട് എന്നോട് വ്യക്തിപരമായ വിവരങ്ങൾ പറയിപ്പിക്കാൻ നിർബന്ധിക്കുന്നതിനെ എനിക്ക് വിലങ്ങുതടിയായി വന്നു. ഈ കാര്യം എന്നോട് സൂചിപ്പിക്കാതിരിക്കുന്നതിനോട് അയാൾക്ക് എന്തോ ശക്തമായ കാരണം ഉണ്ട് എന്ന് ഞാൻ അന്നേരം ഭാവനചെയ്തു. എന്നാൽ, അയാൾതന്നെ സ്വന്തം ഇഷ്ടത്താൽ ഈ സംഗതിയിലേക്ക് വന്ന് കൊണ്ട് ഈ ആശയം എന്നിൽ നിന്നും മാറ്റി. അത് മാർച്ച് 4ന് ആയിരുന്നു, എനിക്ക് ഇത് നന്നായി ഓർമ്മിക്കാൻ കാരണവുമുണ്ട്, ഞാൻ സാധാരണയിൽ നിന്നും കുറച്ച് നേരത്തെ തന്നെ എഴുന്നേറ്റു. Sherlock Holmes അയാളുടെ പ്രാതൽ കഴിച്ചുകഴിഞ്ഞിട്ടില്ലാ എന്നു കണ്ടു. എന്റെ സ്ഥിരമായുള്ള വൈകിയെഴുന്നേൽക്കുന്ന സ്വഭാവം കാരണം വീട്ടുകാരി (landlady) എന്റെ ഭക്ഷണം ഒരുക്കുകയോ, എനിക്കുള്ള കാപ്പി തയ്യാറാക്കുകയോ ചെയ്തിരുന്നില്ല. അകാരണമായ മനുഷ്യ സ്വഭാവമായ മുൻകോപത്തോടെ ഞാൻ ബെല്ലടിച്ചു, എന്നിട്ട് ഞാൻ തയ്യാറാണ് എന്ന് ഗൗരവത്തോടെ അറിയിച്ചു. അതിന് ശേഷം ഞാൻ ഒരു മാസിക മേശപ്പുറത്ത് നിന്നും എടുത്ത് സമയം കളയാൻ ശ്രമിച്ചു. എന്റെ കൂടെതാമസിക്കുന്നയാൾ അയാളുടെ ടോസ്റ്റ് നിശബ്ദമായി ചവച്ചുകൊണ്ടിരുന്നു. ഒരു ലേഖനത്തിന്റെ തലക്കെട്ടിൽ പെൻസിൽ കൊണ്ടൊരു അടയാളം ചെയ്തതായി കണ്ടു. സ്വാഭാവികമായി ഞാൻ അതിലൂടെ കണ്ണുകൾ ഓടിച്ചു.

അതിന്റെ ഏതാണ്ട് ലോഭിയായ തലക്കെട്ട് *ജീവിതത്തിന്റെ പുസ്തം* എന്നായിരുന്നു. നിരീക്ഷണം നടത്തുന്ന ഒരാൾക്ക് അയാൾക്ക് മുന്നിൽ വരുന്ന കാര്യങ്ങളെ കൃത്യമായതും, ക്രമമനുസരിച്ചുള്ളതുമായ പരിശോധനകൊണ്ട്, എത്രമാത്രം പഠിച്ചെടുക്കാൻ കഴിയും എന്നത് കാണിക്കാനുള്ള ഒരു ശ്രമമായിരുന്നു അത്. ഇത് സാമാന്യ ബുദ്ധിയുടേയും അബദ്ധ ധാരണയുടേയും ഒരു ശ്രദ്ധേയമായ കലർപ്പാണെന്ന് എനിക്ക് തോന്നി. പരിമിതവും കഠിനമായതും ആയ യുക്തി നിറഞ്ഞതുമായിരുന്നു. എന്നാൽ അനുമാനങ്ങൾ തികച്ചും ദുരൂഹവും, അതിശയോക്തിപരവുമാണെന്നാണ് എനിക്ക് തോന്നിയത്.ഒരു നൈമിഷികമായ മുഖഭാവം, ഒരു പേശിയുടെ ചലനം, അല്ലെങ്കിൽ കണ്ണുകൊണ്ടുള്ള ഒരു നോട്ടം, എന്നിവ കൊണ്ട് ഒരാളുടെ ഏറ്റവും ഉള്ളിലെ ചിന്തകൾ അണക്കാൻ കഴിയും എന്ന് ഈ ലേഖനത്തിന്റെ എഴുത്തുകാരൻ അവകാശപ്പെടുന്നു. നിരീക്ഷിക്കാനും വിശകലനം ചെയ്യാനും പരിചിതനായ ഒരാളുടെ മുന്നിൽ കാപട്യം നടത്താൻ ആവില്ലായെന്നായിരുന്നു ഈ ആളുടെ വാദഗതി. യൂക്ളിഡിന്റെ ആശയങ്ങൾ പോലെ, ഇയാളുടെ നിഗമനങ്ങളും തെറ്റ്പറ്റാത്തവയായിരുന്നു. ഇതിനെക്കുറിച്ച് അറിവില്ലാത്ത ഒരാളെ സംബന്ധിച്ചെടുത്തോളം ഇയാളുടെ കണ്ടുപിടുത്തങ്ങൾ തികച്ചും ഞെട്ടലുളവാക്കുന്നവയായിരിക്കും. ഈ നിഗമനങ്ങളിലേക്ക് അയാൾ എത്തിച്ചേർന്ന വഴി മനസ്സിലാക്കുന്നത്വരെ, അയാൾ ഒരു ദുർമന്ത്രവാദിയാണെന്നുവരെ അവർ ധരിക്കും.

'ഒരു തുള്ളി വെള്ളത്തിൽ നിന്നും', എഴുത്തുകാരൻ പറഞ്ഞു, 'ഒരു താർക്കികന്, ഒരു എറ്റ്ലാന്റിക്കിന്റേയോ, അല്ലെങ്കിൽ ഒരു നയാഗ്രയുടേയോ സാദ്ധ്യത, രണ്ടിനേയും പറ്റി കേട്ടിട്ടില്ലാതെയോ, അല്ലെങ്കിൽ കണ്ടിട്ടില്ലാതെയോ, ഊഹിച്ചെടുക്കാൻ കഴിയും. അതിനാൽ എല്ലാ ജീവിതവും ഒരു വലിയ ചങ്ങലയാണ്. അതിലെ കേവലം ഒരു കണ്ണി നമ്മെ കാണിച്ചാൽ അതിന്റെ സ്വഭാവം അറിയാൻ പറ്റും. മറ്റെല്ലാ കലകളേയും പോലെ

COVER PAGE
NEXT PAGE
ONE PAGE Back
Previous Location
Go to PAGE No:
SEARCH
CLOSE

വ്യവകലനത്തിന്റേയും അപഗ്രഥനത്തിന്റെയും ശാസ്ത്രവും നീണ്ടതും ക്ഷമയോടെയുള്ളതുമായ പഠനം കൊണ്ട് മാത്രം കൈവരിക്കാൻ പറ്റുന്ന ഒന്നാണ്. എന്നാൽ ഇതിൽ പൂർണ്ണമായ പരിപൂർണ്ണത കൈവരിക്കാൻമാത്രം ഒരു മനുഷ്യന്റെ ജീവിതത്തിന് ദീർഘായുസ്സില്ല. ഈ സംഗതിയുടെ, ഏറ്റവും പ്രയാസങ്ങൾ നൽകുന്ന, ധാർമ്മികവും, മാനസികവുമായ കാര്യങ്ങളെക്കുറിച്ച് ചിന്തിക്കുന്നതിന് മുമ്പായി അന്വേഷകൻ കൂടുതൽ പ്രാഥമികമായ പ്രശ്നങ്ങളിൽ പ്രാവീണ്യം നേടട്ടെ. അയാൾ, മറ്റൊരു മനുഷ്യനെ കാണുമ്പോൾ, ഒറ്റനോട്ടത്തിൽ ആ മനുഷ്യന്റെ ചരിത്രവും, ആ ആളുടെ വ്യാപാരമോ അല്ലെങ്കിൽ തൊഴിലോ ഗ്രഹിച്ചെടുക്കട്ടെ. ഈ അഭ്യാസങ്ങൾ ബാലിശമാണെന്ന് തോന്നാമെങ്കിലും, ഇത് നിരീക്ഷണ കഴിവിനെ മൂർച്ചപ്പെടുത്തുകയും, എവിടെയാണ് നോക്കേണ്ടതെന്നും, എന്തിനായാണ് നോക്കേണ്ടതെന്നും പഠിപ്പിക്കും. ഒരാളുടെ വിരലിലെ നഖത്താലും, അയാളുടെ കോട്ടിന്റെ കൈകളാലും, അയാളുടെ ബൂട്ടുകളാലും, അയാളുടെ ട്രൗസറിന്റെ മുട്ടുകളാലും, അയാളുടെ ചൂണ്ടുവിരലിന്റെയും തള്ളവിരലിന്റേയും തഴമ്പിനാലും, അയാളുടെ മുഖഭാവത്തിനാലും, അയാളുടെ ഷേട്ടിന്റെ കൈമടക്കുകളാലും – ഇങ്ങിനെയുള്ള ഓരോ കാര്യങ്ങളാലും, ആ വ്യക്തിയുടെ തൊഴിലെന്താണെന്ന് വളരെ വ്യക്തമായി വെളിവാക്കപ്പെടും. ഇവയെല്ലാം ഒന്നിച്ചാൽ കാര്യക്ഷമതയുള്ള ഒരു അന്വേഷകൻ വെളിപ്പെടുത്തലുകളിൽ പരാജയപ്പെടും എന്നത് നിശ്ചയമായും സംഭവിക്കാൻ പ്രയാസമാണ്.

'എന്തൊരു കഠിനമായ വിഡ്ഢിത്തം!' മാസിക മേശപ്പുറത്ത് അടിച്ചുകൊണ്ട് ഞാൻ ഉച്ചത്തിൽ പറഞ്ഞു, 'ഇങ്ങിനെയൊരു ഭോഷ്കത്തരം ഞാൻ എന്റെ ജീവതത്തിൽ വായിച്ചിട്ടേയില്ല'.

'എന്താണത്?', Sherlock Holmes ചോദിച്ചു.

'ഈ ലേഖനം', അതിനെ ഞാൻ മുട്ട കഴിച്ച്കൊണ്ടിരുന്ന സ്പൂൺ ചൂണ്ടിക്കൊണ്ട്, എന്റെ പ്രാതൽ കഴിക്കാനായി ഞാൻ ഇരുന്നുകൊണ്ട് പറഞ്ഞു. 'നിങ്ങൾ അതിൽ അടയാളപ്പെടുത്തിയിരിക്കുന്നതിനാൽ, നിങ്ങൾ അത് വായിച്ചിട്ടുണ്ട് എന്ന് ഞാൻ കാണുന്നു. അത് വളരെ കഴിവോടെയാണ് എഴുതിയിട്ടുള്ളത് എന്ന് ഞാൻ സമ്മതിക്കുന്നു. അത് എന്നെ അവശ്യംപോലെ പ്രകോപിപ്പിക്കുന്നു. ഇങ്ങിനെയുള്ള വൃത്തിയുള്ള ചെറിയ വിരോധാഭാസങ്ങൾ സ്വന്തം മുറിക്കുള്ളിലിരുന്നുകൊണ്ട് മെനഞ്ഞെടുക്കുന്ന ഏതോ ഒരു കസേരപ്പുറത്തിരിക്കുന്ന അലസന്റെ തിയറിയാണ് ഇത് എന്നത് വ്യക്തമാണ്. ഇത് പ്രാവർത്തികമല്ല. അണ്ടർഗ്രൗണ്ടിലെ ഒരു മൂന്നാം ക്ളാസ് കമ്പാർട്ട്മെന്റിൽ അയാളെ പിടിച്ചിട്ട്, അതിലെ എല്ലാ യാത്രക്കാരുടേയും തൊഴിലുകൾ ഇയാളെക്കൊണ്ട് പറയിക്കാൻ എനിക്ക് താൽപര്യം തോന്നുന്നു. അയാളെക്കൊണ്ട് ഇതാവില്ലാ എന്ന ആയിരത്തിന് ഒന്ന് എന്നതോതിൽ ബെറ്റ് വെക്കാൻ ഞാൻ തയ്യാറാകും'.

'നിങ്ങൾക്ക് നിങ്ങളുടെ പണം നഷ്ടപ്പെടും', Sherlock Holmes ശാന്ത സ്വരത്തിൽ പറഞ്ഞു. 'ആ ലേഖനത്തെക്കുറിച്ച് പറയുകയാണെങ്കിൽ, ഞാനാണ് അതെഴുതിയത്'.

'നിങ്ങൾ!'

'അതെ, എനിക്ക് നിരീക്ഷണത്തിനും ഊഹിച്ചെടുക്കലിനും കഴിവുണ്ട്. തികച്ചും ഭോഷ്കത്തരം എന്ന് നിങ്ങൾക്ക് തോന്നുന്ന, ഇവിടെ ഞാൻ പ്രകടിപ്പിച്ചിരിക്കുന്ന തിയറികൾ, യഥാർത്ഥത്തിൽ വളരെ പ്രാവർത്തികമാണ് – എന്റെ അന്നാഹാരത്തിന് അതിനെ ആശ്രയിക്കാൻ മാത്രം അവ പ്രാവർത്തികമാണ്'.

'അതെങ്ങിനെയാണ്?' ഞാൻ അറിയാതെ ചോദിച്ചുപോയി

'എനിക്ക് എന്റേതായ ഒരു വ്യാപാരം ഉണ്ട്. എനിക്ക് തോന്നുന്നു ഇക്കാര്യത്തിൽ ലോകത്തിൽ തന്നെ ഞാൻ മാത്രമേ ഉണ്ടാകുള്ളു എന്നാണ്. ഞാൻ ഒരു കൺസൾട്ടിങ്ങ് ഡിറ്റക്റ്റിവ് ആണ്, ഈ പറഞ്ഞത് എന്താണെന്ന് നിങ്ങൾക്ക് മനസ്സിലാകുമെങ്കിൽ. ഇവിടെ ലണ്ടനിൽ നമുക്ക് വളരെ അധികം സർക്കാർ ഡിറ്റക്റ്റിവുകളും, ആവശ്യംപോലെ സ്വകാര്യ ഡിറ്റക്റ്റിവുകളും ഉണ്ട്.

'ഇവർക്ക് തെറ്റുപറ്റുമ്പോൾ അവർ എന്റെയടുത്തേക്ക് വരുന്നു, ഞാൻ അവരെ ശരിയായ പാതയിലേക്ക് തിരിച്ചുവിടുന്നു. അവർ എല്ലാ തെളിവുകളും എന്റെ മുന്നിൽ നിരത്തുന്നു. സാധാരണയായി, കുറ്റകൃത്യങ്ങളുടെ ചരിത്രത്തെക്കുറിച്ച് എനിക്കുള്ള വിവരത്തിന്റെ സഹായത്തോടെ, അവയെ ശരിപ്പെടുത്തിയെടുക്കാൻ എനിക്കാവുന്നു. ദുഷ്ചെയ്തികൾക്ക് ഒരു ശക്തമായ കുടുംബ സ്വഭാവം ഉണ്ട്. ആയിരം എണ്ണത്തിന്റെ എല്ലാ വിവരങ്ങളും നിങ്ങളുടെ കൈത്തുമ്പിൽ ഉണ്ടെങ്കിൽ, ആയിരത്തിയൊന്നാമത്തേതിനെ അനാവരണം ചെയ്യാൻ നിങ്ങൾക്ക് പറ്റുന്നില്ലെങ്കിൽ അത് വിചിത്രമായേക്കും. Lestrade ഒരു വളരെ അറിയപ്പെടുന്ന ഡിറ്റക്റ്റിവ് ആണ്. അടുത്തകാലത്ത് ഒരു കൃത്രിമത്വത്തിന്റെ കേസിൽ, അയാൾ കുറച്ച് ഇരുളിൽ പെട്ടുപോയി. അതാണ് അയാളെ ഇവിടെ കൊണ്ടുവന്നത്'.

'ഇവിടെ വന്ന മറ്റ് ആളുകളോ?'

COVER PAGE
NEXT PAGE
ONE PAGE Back
Previous Location
Go to PAGE No:
SEARCH
CLOSE

'അവ മിക്കവരും സ്വകാര്യ അന്വേഷണ ഏജെൻസികൾ അയക്കുന്നവരാണ്. എന്തെങ്കിലും പ്രശ്നത്തിൽപ്പെട്ടവരാണ് ആവരെല്ലാം. അവർക്ക് കുറച്ച് വെളിപ്പെടുത്തലുകൾ ലഭിക്കേണം. ഞാൻ അവരുടെ കഥ കേൾക്കുന്നു, അവർ എന്റെ കമന്റുകൾ കേൾക്കുന്നു, ഞാൻ എന്റെ ഫീസ് വാങ്ങിക്കുന്നു'.

'നിങ്ങൾ പറയുകയാണോ', ഞാൻ പറഞ്ഞു, 'നിങ്ങളുടെ മുറിക്ക് പുറത്തിറങ്ങാതെ, നേരിട്ട് എല്ലാ വിവരങ്ങളും കണ്ട ആളുകൾക്ക് വെളിപ്പെടാത്താനാവാത്ത കുടുക്കുകൾ, നിങ്ങൾക്ക് അനാവരണം ചെയ്യാൻ കഴിയുമെന്ന്?'

'അതെ, അത് തന്നെ. ഇങ്ങിനെയുള്ള കാര്യങ്ങളിൽ എനിക്ക് ഒരു തരം ഉൾക്കാഴ്ചയുണ്ട്. ഇടയ്ക്കിടയ്ക്ക് കുറച്ച് കൂടുതൽ സങ്കീർണ്ണതയുള്ള ഒരു സംഗതി വരും. അങ്ങിനെ വരുമ്പോൾ ഞാൻ പുറത്തിറങ്ങി ചുറ്റിനടന്ന് കാര്യങ്ങൾ നേരിട്ട് കാണേണ്ടിവരും. എനിക്ക് ചില സവിശേഷ വിവരങ്ങൾ വളരെയധികം ഉണ്ട്. ഇവ ഞാൻ പ്രശ്നത്തിലേക്ക് പ്രയോഗിക്കുന്നു. ഇത് അത്ഭുതകരമാംവിധം പ്രശ്നപരിഹാരം നൽകുന്നു. നിങ്ങളുടെ പുച്ഛിച്ചുള്ളവാക്കുകൾക്ക് പാത്രമായ ഈ ലേഖനത്തിൽ കൊടുത്തിരിക്കുന്ന ഊഹിച്ചെടുക്കലിന്റെ നിയമങ്ങൾ, എനിക്ക് എന്റെ പ്രവർത്തനവേദിയിൽ അമൂല്യങ്ങളാണ്. എന്നെ സംബന്ധിച്ചെടുത്തോളം, നിരീക്ഷണം എന്റെ വ്യക്തിത്വത്തിന്റെ ഭാഗമാണ്. നിങ്ങൾ *എഫ്ഗാനിസ്ഥാനിൽ* നിന്നുമാണ് വന്നത് എന്ന്, നമ്മുടെ ആദ്യം കണ്ടുമുട്ടലിൽ ഞാൻ നിങ്ങളോട് പറഞ്ഞപ്പോൾ നിങ്ങൾ അത്ഭുതപ്പെട്ടതായ് തോന്നി'.

'അക്കാര്യം ആരോ നിങ്ങളോട് പറഞ്ഞിട്ടുണ്ടാവും, അത് തീർച്ചയാണ്'.

'അങ്ങിനെയൊന്നും സംഭവിച്ചിട്ടില്ല. നിങ്ങൾ എഫ്ഗാനിസ്ഥാനിൽ നിന്നുമാണ് വന്നത് എന്ന് ഞാൻ അറിഞ്ഞു. ദീർഘകാലത്തെ സ്വഭാവചര്യയാൽ, എന്റെ മനസ്സിൽ ചിന്തകൾ വളരെ പെട്ടെന്ന് ഓടി. ഇത് കാരണം ഇടയിലുള്ള നിലകൾ തൊടാതെ തന്നെ എനിക്ക് തീരുമാനിച്ചെടുക്കാൻ കഴിഞ്ഞു. എന്നിരുന്നാലും അങ്ങിനെയുള്ള ചുവടുപടികൾ ഉണ്ട്. യുക്തിചിന്തനത്തിന്റെ പാത ഇങ്ങിനെയാണ് പോയത്, ഇവിടെയിതാ ഒരു ഡോക്ടറെപ്പോലുള്ള ഒരുവ്യക്തി, എന്നാൽ അയാൾക്ക് ഒരു മിലിറ്ററിക്കാരന്റെ അന്തരീക്ഷമുണ്ട്. അങ്ങിനെയാണെങ്കിൽ തീർച്ചയായും ഒരു മിലിറ്ററി ഡോക്ടർ. ഇയാൾ ഉഷ്ണമേഖലയിൽ നിന്നും അടുത്തിടെയാണ് വന്നിട്ടുള്ളത്, കാരണം അയാളുടെ മുഖം ഇരുണ്ടിരിക്കുന്നു, അത് അയാളുടെ ത്വക്കിന്റെ സ്വാഭാവിക നിറവ്യത്യാസമല്ല, കാരണം അയാളുടെ മണിബന്ധത്തിന്റെ നിറം വെളുപ്പാണ്. അയാൾ കഠിനമായി കഷ്ടപ്പാടുകളും, രോഗവും അനുഭവിച്ചിട്ടുണ്ട്. ഇത് അയാളുടെ ക്ഷീണിച്ച് വാടിയ മുഖം വ്യക്തമായി പറയുന്നു. അയാളുടെ ഇടത്തെ കൈക്ക് പരിക്കേറ്റിട്ടുണ്ട്. അയാൾ അത് വഴങ്ങാത്തരീതിയിലും, അസ്വാഭാവികമായും വയ്ക്കുന്നു. ഉഷ്ണമേഖലയിൽ എവിടെയാണ് ഒരു ഇങ്ഗ്ളിഷ് ഡോക്ടർക്ക് വളരെയാധികം കഷ്ടപ്പാടു ലഭിക്കുകയും, അയാളുടെ കൈക്ക് പരിക്കേൽക്കുകയും ചെയ്യുക? വ്യക്തമായും എഫ്ഗാനിസ്ഥാനിൽ. ഇത്രയും കാര്യങ്ങൾ ചിന്തിക്കാൻ ഒരു സെക്കണ്ട് സമയം പോലും വേണ്ടിവന്നില്ല. നിങ്ങൾ എഫ്ഗാനിസ്ഥാനിൽ നിന്നുമാണ് വന്നത് എന്ന് ഞാൻ പറഞ്ഞു, അപ്പോൾ നിങ്ങൾ അത്ഭുതപ്പെട്ടുപോയി'.

'നിങ്ങൾ വിവരിക്കുമ്പോൾ, ഇത് വളരെ ലഘുവായിമാറുന്നു, ഞാൻ മന്ദഹസിച്ചുകൊണ്ട് പറഞ്ഞു. നിങ്ങൾ Edgar Allen Poeയുടെ Dupinനെയാണ് എന്നിൽ ഓർമ്മവരുത്തുന്നത്. ഇത്യാദി വ്യക്തികൾ കഥകൾക്ക് പുറത്ത് ഉണ്ട് എന്ന് എനിക്കറിയില്ലായിരുന്നു'.

Sherlock Holmes എഴുന്നേറ്റ്, അയാളുടെ പൈപ്പ് കത്തിച്ചു. 'എന്നെ Dupinനോട് സമ്യപ്പെടുത്തുമ്പോൾ നിങ്ങൾ എന്നെ പ്രശംസിക്കുകയാണ് എന്നാണ് നിങ്ങൾക്ക് തോന്നുന്നത് എന്നതിൽ സംശയമില്ല', അയാൾ നിരീക്ഷണം നടത്തി. 'എന്റെ അഭിപ്രായത്തിൽ Dupinവളരെ താഴേക്കിടയിലുള്ള ഒരാളായിരുന്നു. ഒരു കാൽ മണിക്കൂറോളം നിശബ്ദനായിരുന്നതിന്ശേഷം, അയാളുടെ സുഹൃത്തുക്കളുടെ ചിന്തകളിൻമേൽ ചാടിക്കേറുന്ന അയാളുടെ കൗശലം തികച്ചും ആർഭാടകരവും, ആഴമില്ലാത്ത ബാഹ്യപ്രകടനവുമായിരുന്നു. അയാൾക്ക് കുറച്ച് ഊഹിക്കൽ കഴിവുകൾ ഉണ്ടായിരുന്നു, സംശയമില്ല എന്നാൽ Poe അനുമാനിച്ചിരുന്നത് മാതിരി, അയാൾ അത്രവലിയ ഒരു പ്രതിഭയായിരുന്നില്ല'.

'നിങ്ങൾ Gaboriauന്റെ കൃതികൾ വായിച്ചിട്ടുണ്ടോ?', ഞാൻ ചോദിച്ചു. 'Lecoq എന്ന ആൾ ഒരു ഡിറ്റക്റ്റിവ് എന്ന നിങ്ങളുടെ സങ്കൽപ്പത്തിൽ വരുന്നുണ്ടോ?'

Sherlock Holmes പരിഹാസഭാവത്തിൽ ഉള്ളിലേക്ക് ശ്വാസം വലിച്ചു. 'Lecoq ദുരിതം പിടിച്ച അബദ്ധങ്ങൾ കാട്ടുന്ന ആളായിരുന്നു', ഒരു ദേഷ്യ സ്വരത്തിൽ അയാൾ പറഞ്ഞു. 'അയാളെ ശുപാർശ ചെയ്യാൻ ഉതകുന്ന ഒരുകാര്യമേയുണ്ടായിരുന്നുള്ളു, അത് അയാളുടെ ഊർജ്ജ്വസലതയായിരുന്നു. ആ പുസ്തകം എന്നെ തികച്ചും ഒരു രോഗാവസ്ഥയിലേക്കാണ് നയിച്ചത്. അറിയാത്ത ഒരു തടവുകാരനെ എങ്ങിനെയാണ് തിരിച്ചറിയുക എന്നതായിരുന്നു ചോദ്യം. എനിക്കത് 24 മണിക്കൂറുകൊണ്ട് സാധിക്കുമായിരുന്നു. Lecoqന് അത് ആറുമാസത്തോളം സമയമെടുത്തു. ഡിറ്റക്റ്റിവുകൾക്കുള്ള ഒരു പാഠപുസ്തമാക്കാമായിരുന്നു അത്. എന്തൊക്കെയാണ്

COVER PAGE
NEXT PAGE
ONE PAGE Back
Previous Location
Go to PAGE No:
SEARCH
CLOSE

ഒഴിവാക്കേണ്ടത് എന്നതിനെക്കുറിച്ച്'.

ഞാൻ ആദരിക്കുന്ന രണ്ടു കഥാപാത്രങ്ങളെ ഇങ്ങിനെയുള്ള വീമ്പിളക്കൽ രൂപത്തിൽ നിസ്സാരരായി ചിത്രീകരിക്കുന്നത് കേട്ടപ്പോൾ എന്നിൽ അമർഷം ഏറിവന്നുവെന്ന് തോന്നുന്നു. ഞാൻ ജനലിനരികിലേക്ക് നടന്ന്, ധൃതിപിടിച്ചിരിക്കുന്ന തെരുവിലേക്ക് നോക്കിനിന്നു. 'ഈ ആൾ ബുദ്ധിമാനായേക്കാം', ഞാൻ ആത്മഗതം ചെയ്തു, 'എന്നാൽ അയാൾ തീർച്ചയായും വളരെ അഹങ്കാരിയാണ്'.

'ഈ കാലങ്ങളിൽ കുറ്റകൃത്യങ്ങളോ, കുറ്റവാളികളോ ഇല്ല', പരിതപിക്കുന്ന സ്വരത്തിൽ അയാൾ പറഞ്ഞു. 'നമ്മുടെ തൊഴിലിൽ ബുദ്ധിയുണ്ടായിരിക്കുന്നതിൽ എന്താണ് ഉപയോഗം. എന്റെ പേര് പ്രസിദ്ധമാക്കാനുള്ള കഴിവ് എന്നിലുണ്ട് എന്നെനിക്ക് നന്നായി അറിയാം. കുറ്റകൃത്യങ്ങൾ കണ്ടെത്തുന്നതിൽ ഞാൻ കൊണ്ടുവന്നിട്ടുള്ളത്ര പഠനവും സ്വാഭാവിക കഴിവുകളും, കൊണ്ടുവന്ന മറ്റൊരു വ്യക്തിയും ജീവിച്ചിരിപ്പില്ല അല്ലെങ്കിൽ യതോരു കാലഘട്ടത്തിലും ജീവിച്ചിരുന്നില്ല. എന്നിട്ടെന്താണ് ഫലം? കണ്ടെത്താൻ യാതോരു കുറ്റകൃത്യവും ഇല്ല, അല്ലെങ്കിൽ ഏറ്റവും കൂടിയാൽ ഒരു സ്കോട്ട്ലന്റ് യാഡ് ഉദ്യോഗസ്ഥന് പോലും കാണാൻ പറ്റുന്ന രീതിയിലുള്ള സുതാര്യമായ പ്രേരണയുള്ള വല്ല വിഡ്ഢിത്തം നിറഞ്ഞ ദുഷ്ടത്തരം'.

ഇയാളുടെ ദുരഭിമാനം നിറഞ്ഞ സംഭാഷണ ശൈലിയാൽ ഞാൻ അപ്പോഴും അസ്വസ്ഥനായിരുന്നു. വിഷയം മാറ്റുന്നതാണ് നല്ലതെന്ന് ഞാൻ ചിന്തിച്ചു.

'ആ ആൾ എന്തായിരിക്കുമാവോ, നോക്കുന്നത്?', നമ്പറുകൾ ഉത്ക്കണ്ഠയോടെ നോക്കി, തെരുവിന്റെ അപ്പുറത്ത് നിന്ന് മുന്നോട്ടേക്ക് നടന്നുനീങ്ങുന്ന, ഒരു വിശ്വാസയോഗിയെന്ന് തോന്നിക്കുന്ന, സാധാരണമായ വസ്ത്രം ധരിച്ച ഒരു വ്യക്തിയെ ചൂണ്ടിക്കാണിച്ചുകൊണ്ട് ഞാൻ ചോദിച്ചു. അയാളുടെ കൈകളിൽ കത്തിടുന്ന ഒരു വലിയ എൻവെലപ്പ് ഉണ്ടായിരുന്നു. അയാൾ ഒരു വിവരവുമായി വരുന്ന ഒരാളാണെന്ന് വ്യക്തമായിരുന്നു.

'ആ retired sergeant of Marinesനെയാണ് നിങ്ങൾ ഉദ്ദേശിക്കുന്നത്', Sherlock Holmes പറഞ്ഞു.

'വീമ്പിളക്കൽ തന്നെ', ഞാൻ ആത്മഗതം ചെയ്തു. 'ഇയാൾക്കറിയാം എനിക്ക് അയാളുടെ ഊഹം ശരിയണോ എന്ന് പരിശോധിക്കാൻ ആവില്ലാ എന്ന്'.

ഈ ചിന്ത എന്റെ മനസ്സിലൂടെ നീങ്ങിയപ്പോൾത്തന്നെ ഞങ്ങൾ നോക്കിക്കൊണ്ടിരുന്ന ആ മനുഷ്യൻ നമ്മുടെ വാതിലിന്റെ നമ്പർ കാണുകയും, റോഡിലൂടെ ഇങ്ങോട്ടേക്ക് ഓടുകയും ചെയ്തു. ഒരു ഉച്ചത്തിലുള്ള കൊട്ട് വാതിലിൽ കേട്ടു. താഴെ ഒരു ആഴമുള്ള ശബ്ദവും, പിന്നീട് ഏണിപ്പടിയിലൂടെ ഘനമുള്ള കാലടി ശബ്ദവും.

'Mr. Sherlock Holmesന്', മുറിക്കുള്ളിലേക്ക് കയറി, എന്റെ സുഹൃത്തിന് കത്ത് നൽകിക്കൊണ്ട് അയാൾ പറഞ്ഞു.

ഇയാളിൽ നിന്നും അഹങ്കാരം മാറ്റാനുള്ള ഉത്തമ അവസരമായിരുന്നു ഇത്. അയാൾ ഇങ്ങിനെയൊരു സംഭവവികാസം ഉണ്ടാകും എന്ന്, ഒരു വിവരപ്രകടനം നടത്തുമ്പോൾ വിചാരിച്ചിട്ടുണ്ടാകില്ല. 'ഞാൻ ചോദിച്ചോട്ടെ, ചെറുപ്പക്കാരാ', എന്റെ ഏറ്റവും നിർവ്വികാരമായ ശബ്ദത്തിൽ ഞാൻ ചോദിച്ചു, 'നിങ്ങളുടെ തൊഴിലെന്തായിരിക്കാം?'

'Commissionaire(എറ്റന്റന്റ്), sir', അയാൾ കടുത്ത സ്വരത്തിൽ പറഞ്ഞു. 'എന്റെ യൂണിഫോം നന്നാക്കാൻ കൊടുത്തിരിക്കുകയാണ്.'

'നിങ്ങൾ ഇതിന് മുമ്പെന്തായിരുന്നു?', എന്റെ കൂടെ താമസിക്കുന്ന ആളെ തെല്ലൊരുവിരോധത്തോടെ നോക്കിക്കൊണ്ട് ഞാൻ ചോദിച്ചു.

'ഒരു സാർജന്റ് (sergeant) ആയിരുന്നു sir, Royal Marine Light Infantryൽ, sir. ഉത്തരമില്ല? ശരി, sir'.

അയാൾ ഉപ്പൂറ്റികൾ കൂട്ടിഇടിച്ച്, ഒരു സല്യൂട്ടിനായി കൈകൾ ഉയർത്തി, സ്ഥലം വിടുകയുംചെയ്തിരുന്നു.

# പഴയ വാർത്തകൾ

**പാക്കിസ്ഥാനി പട്ടാള സ്കൂളിൽ താലിബാൻ ആക്രമണം**

പാക്കിസ്ഥാനിലെ പെഷവാറിൽ താലിബാൻ സേനാംഗങ്ങൾ ഒരു പാക്കിസ്ഥാനി പട്ടാള സ്ക്കൂളിൽ കയറി 100ൽ കൂടുതൽ വിദ്യാർത്ഥികളെ വെടിവെച്ച് കൊന്നു. അവരുടെ സ്വന്തം കുട്ടികളെയും മറ്റും പാക്കിസ്ഥാൻ പട്ടാളം ആക്രമിച്ചതിനും, കൊന്നതിനും ആയുള്ള പ്രതികാരമാണ് ഇത് എന്നരീതിയിലാണ് താലിബാൻ ഈ പ്രവർത്തിയെ ന്യായീകരിച്ചത്. അവർ പാക്കിസ്ഥാനി പട്ടാള ഉദ്യോഗസ്ഥരുടെ മക്കളെയാണ് മുഖ്യമായും ലക്ഷ്യം വച്ചത്.

1947ൽ ബ്രിട്ടിഷ് ലെയ്ബർ പ്ാട്ടി (Labour Party) അധികാരത്തിൽ വന്നപ്പോൾ ബ്രിട്ടിഷ്-ഇന്ത്യയെ രണ്ടായി വിഭജിക്കുകയും, കൂടെയുണ്ടായിരുന്ന സ്വതന്ത്ര രാജ്യങ്ങളെ ഇവ രണ്ടിലേക്കും നിർബന്ധപൂർവ്വം ചേർക്കുകയും, സ്വദേശീയരായ നേതാക്കൾക്ക് ദേശത്തെ വിട്ടുകൊടുക്കുകയും ചെയ്തതിന് പിന്നോടിയായി അതി കഠിനമായ വർഗ്ഗീയകലാപം ഈ പ്രദേശങ്ങളിൽ പൊട്ടിപ്പുറപ്പെടുകയും, അന്നുവരെ സമാധാനമായി ജീവിച്ചിരുന്ന ലക്ഷക്കണക്കിന് ആളുകൾ കൊലചെയ്യപ്പെടുകയും ചെയ്തു. ഈ അസ്വാസ്ഥ്യം ഇന്നും ഈ പ്രദേശങ്ങളിൽ പല രീതിയിൽ ഒരു ബാധപോലെ പിന്തുടരുന്നുണ്ട്. ആരാണ് നല്ലത്, ആരാണ് തെറ്റുകാർ എന്നൊന്നും വ്യക്തമായി തിരിച്ചറിയാൻ പറ്റാത്തരീതിയിൽ കാര്യങ്ങൾ കുഴഞ്ഞ്മറിഞ്ഞ് കിടക്കുകയാണ്.

ഇനിയങ്ങോട്ട് താലിബാൻ പ്രദേശങ്ങളിലേക്ക് പാക്കിസ്ഥാനി പട്ടാളത്തിന്റെ ആക്രമണവും കുട്ടികളുടേയും വനിതകളുടേയും മേൽ അതിക്രമണങ്ങളും പ്രതികാര ദാഹത്തോടെ നടത്തപ്പെടും.

ഈ പ്രദേശങ്ങൾ കാശ്മീറിന് തൊട്ടടുത്തായി കിടക്കുന്നതിനാൽ, കാര്യങ്ങൾ കൂടുതൽ കുഴഞ്ഞ അവസ്ഥയിലേക്ക് നീങ്ങും. ആര്, ആരുടെ പക്ഷത്താണ് എന്നുവരെ തീർച്ചയില്ലാത്ത അവസ്ഥ വരാവുന്നതാണ്.

**സ്ക്കോട്ട്ലന്റ് ബ്യൂട്ടണിൽ നിന്നും പിരിയണമോ എന്ന ജനഹിത പരിശോധനയുടെ ഫലം വേണ്ടാ എന്നായിരുന്നു**

ബ്യൂട്ടൺ എന്ന രാജ്യം പൊതുവെ ഒരു ഇങ്ഗ്ളിഷ് രാജ്യമായാണ് കാണപ്പെട്ടിരുന്നതെങ്കിലും, ബ്യൂട്ടണിൽ ഇങ്ഗ്ളിഷ് സ്വദേശീയ ഭാഷയായ ഇങ്ഗ്ളണ്ട് കൂടാതെ സെൽറ്റിക്ക് (Celtic) ഭാഷകളായ ഗാലിക്ക്, വെൽഷ്, ഐറിഷ് ഭാഷകൾ സംസാരിക്കുന്ന സ്ക്കോട്ട്ലെന്റ്, വെൽഷ്, ഐയ്ർലെന്റ് എന്നീ പ്രദേശങ്ങൾ കൂടി ഉൾപ്പെടുന്നുണ്ട്. സെൽട്ടിക്ക് ഭാഷകൾക്ക് മലയാളത്തിലുള്ളത് (ഇന്ത്യൻ ഭാഷകളിൽ ഉള്ളത്) പോലുള്ള ഫ്യൂഡൽ സ്വഭാവം ഉണ്ടാവാം.

ഇങ്ഗ്ളിഷുകാരുടെ സാമൂഹിക പെരുമാറ്റങ്ങൾ ഈ മറ്റ് ജനതകളുമായി താരതമ്യപ്പെടുത്തുമ്പോൾ ഈ വ്യത്യാസങ്ങൾ കാണാൻ പറ്റിയേക്കാം. ഏതാനും നൂറ്റാണ്ടുകളായി സ്ക്കോട്ട്ലെന്റ് ബ്യൂട്ടണിന്റെ ഭാഗമാണ്. ഇത് എന്തുകൊണ്ടും സ്ക്കോട്ട്ലെന്റ്കാർക്ക് ഒരു നല്ലകാര്യമാണ്. എന്നാൽ കുബുദ്ധികളായ പല നേതാക്കളും സ്ക്കോട്ട്ലെന്റിന് സ്വാതന്ത്ര്യം വേണം എന്ന് പറഞ്ഞ്കൊണ്ടിരുന്നതിനാൽ ബ്യൂട്ടൺ, സ്ക്കോട്ട്ലെന്റിൽ ഒരു ജനഹിത പരിശോധന നടത്തി. ഇത് സ്ക്കോട്ട്ലെന്റിൽ വലിയൊരു സംഭവമായിരുന്നെങ്കിലും, ജനഹിതപരിശോധനയിൽ, ഒരു സ്വതന്ത്ര സ്ക്കോട്ട്ലെന്റിനായി വെറും 37% ത്തോളം പേരാണ് മൊത്തം ജനസംഖ്യയിൽ വോട്ട് ചെയ്തത്.

ഇത് സ്ക്കോട്ടിഷ് ജനതക്ക് നല്ലൊരു കാര്യമാണ്. എന്നാൽ ഇങ്ഗ്ളണ്ടിനെപ്പറ്റിപ്പറയുകയാണെങ്കിൽ ഇത് നല്ലൊരു കാര്യമല്ല. കാരണം സ്കോട്ട്ലെന്റും ഐയ്ർലെന്റും വെയ്ൽസും, പോരാത്തതിന് മറ്റ് രാജ്യങ്ങളിൽനിന്നുമെല്ലാം കയറിക്കൂടിയ ജനക്കൂട്ടങ്ങളുമെല്ലാം ഇങ്ഗ്ളണ്ടിന്റേയും, സ്വദേശീയരായ ഇങ്ഗ്ളിഷുകാരുടേയും കഴുത്തിൽ ഒരു ഭാരമുള്ള കല്ല് കെട്ടിത്തൂക്കിയ അവസ്ഥയാണ് ഉണ്ടാക്കിയിരിക്കുന്നത്.

ജനഹിത പരിശോധന നടത്തിയത് 2014, സെപ്റ്റംബർ 18നാണ്.

ഇത് പോലൊരു ജനഹിത പരിശോധന കാശ്മീരിലും നടത്തേണ്ടതാണ്. അവിടുള്ള ജനങ്ങൾക്ക് ഇന്ത്യയോട് കൂറില്ല എന്ന അവകാശവാദത്തിന് കഴമ്പുണ്ടോ എന്ന് അപ്പോൾ വ്യക്തമാകും. ഇത് ചെയ്യാതെ അവിടം ഒരു യുദ്ധക്കളരിയാക്കുന്നത്, പാക്കിസ്ഥാനും മറ്റ് ഭീകര ശക്തികൾക്കും ഈ രാജ്യത്തിൽ പ്രശ്നങ്ങൾ സൃഷ്ടിക്കാൻ നൽകുന്ന ഒരു അവസരമാണ്.

COVER PAGE
NEXT PAGE
ONE PAGE Back
Previous Location
Go to PAGE No:
SEARCH
CLOSE

# മനുഷ്യ ശരീരത്തിലെ കോശങ്ങൾ

എങ്ങിനെയാണ് ജീവൻ എന്ന പ്രതിഭാസം സംഭവിക്കുന്നത് എന്നതിനെക്കുറിച്ച് ഇന്നും കാര്യമായ വിവരം ആർക്കെങ്കിലും ലഭിച്ചിട്ടുണ്ടോ എന്ന് സംശയമാണ്. ജീവനുള്ള ഒരു ജന്തുവിൽ കോടാനുകോടി സൂക്ഷ്മമായ വസ്‌ത്തുക്കൾ ഒരുമയോടെ, സാമാന്യമായ പല ലക്ഷ്യങ്ങൾക്കുമായി പ്രവർത്തിക്കുന്നു. ഇതിന് പിന്നിൽ അമാനുഷികമായ സോഫ്ട്വേർ പോലുള്ള എന്തോ ഒന്ന് പ്രവർത്തിക്കുന്നുണ്ടാവാം എന്ന് കഴിഞ്ഞലക്കത്തിൽ സൂചിപ്പിച്ചിരുന്നു.

ഇനി നമുക്ക് ജൈവശാസ്ത്രത്തിൽ സെൽ അഥവാ കോശം എന്നു പറയുന്നതിനെക്കുറിച്ച് പഠിക്കാം. മിക്ക ജീവികളുടേയും അടിസ്ഥാനഘടകം cell അഥവാ കോശമാണ്. സ്വന്തമായി പുനരുൽപ്പാദിപ്പിക്കാൻ കഴിവുള്ള ഏറ്റവും ചെറിയ ജീവനുള്ള വസ്തുക്കളാണ് ഇവിടെ പ്രതിപാദ്യവിഷയം. മനുഷ്യ ശരീരമായതിനാൽ നമുക്ക് മനുഷ്യ ശരീരത്തിലെ cell കളെക്കുറിച്ച് ചിന്തിക്കാം.

മനുഷ്യ ശരീരത്തിൽ ജീവിതം തുടങ്ങുന്ന അവസരത്തിൽ സെല്ലുകളിൽ മൂന്ന് നിലകളുണ്ട്. പുറം ഭാഗത്തുള്ള Endoderm, മധ്യത്തിലുള്ള Mesoderm, ഉള്ളിലുള്ള Ectoderm എന്നിവയാണ് അവ. മനുഷ്യ ശരീരം വളരുന്നതനുസരിച്ച് ഇവ പലതരം ശരീരഭാഗങ്ങളുടേയും അവയവങ്ങളുടേയും അടിസ്ഥാന കോശങ്ങളായി രൂപാന്തരപ്പെടുന്നു. യഥാർത്ഥത്തിൽ ഉൽഭവസ്ഥാനത്തിന്റെ അടിസ്ഥാനത്തിൽ, മനുഷ്യ ശരീരത്തിൽ നൂറുകണക്കിന് വ്യത്യസ്തതരം കോശങ്ങളുണ്ട്. അവയേതാണെന്നും അവയുടെ പ്രവർത്തനം എന്താണെന്നും ലഘുവായി മനസ്സിലാക്കാൻ ഈ വെബ് ലിങ്ക് ക്ളിക്ക് ചെയ്യുക.

നൂറുകണക്കിന് വ്യത്യസ്തതരം കോശങ്ങൾ മനുഷ്യ ശരീരത്തിൽ ഉണ്ടെങ്കിലും, ഏതാനും ചിലതിനെ ഇവിടെ ലഘുവായി സൂചിപ്പിക്കാം. അവ Nerve Cells, Epithelial cells, Exocrine cells, Endocrine cells, Blood Cells എന്നിവയാണ്. ഇവയെക്കുറിച്ച് പിന്നീട് കൂടുതൽ കാര്യങ്ങൾ പറയാം.

കോശങ്ങൾക്ക് ചുറ്റും പ്ളാസ്മാ മെമ്പറെയ്ൻ എന്നു പേരുള്ള ഒരു ആവരണം ഉണ്ട്. ഇത് കോശത്തിനുള്ളിൽ നടക്കുന്ന മെറ്റബോളിക്ക് പ്രവർത്തനങ്ങളെ പുറം ചുറ്റുപാടുകളിൽ നിന്നും വേർതിരിക്കുകയും അവയ്ക്ക് ഒരു സംരക്ഷണ കവചമായി നിലനിൽക്കുകയും ചെയ്യുന്നു. ഈ മെമ്പറെയ്നിലൂടെ ഉള്ളിലേക്കും പുറത്തേക്കും നീങ്ങുന്ന വസ്തുക്കളെ ഇത് നിയന്ത്രിക്കുകയും ചിലതിനെ മാത്രം ഇങ്ങിനെ നീങ്ങാൻ അനുവദിക്കുകയും ചെയ്യുന്നു.








മുകളിലെ ചിത്രം ഈ പ്ളാസ്മ മെമ്പറെയ്നിന്റെ ഭാഗങ്ങളെ കാണിക്കുന്നു.

അടുത്തപേജിൽ തുടരും.....

പ്ളാസ്മ മെമ്പറെയ്ൻ മാലിന്യങ്ങളെയും ഉപയോഗ ശൂന്യമായ വസ്ത്തുക്കളേയും മറ്റും പുറത്ത് വിടുന്നു. അതേ സമയം കോശത്തിന് പോഷണവും ഓക്സിജനും മറ്റും ഉള്ളിലേക്ക് വരാൻ ഇത് അനുവദിക്കുന്നു.

മനുഷ്യശരീരത്തിൽ $10^{13}$ മുതൽ $10^{14}$ വരെ എണ്ണം കോശങ്ങൾ ഉണ്ട് എന്ന് കണക്കാക്കപ്പെടുന്നു. ഇവകൂടാതെ നമ്മുടെ ശരീരത്തിൽ $10^{14}$ എണ്ണം മൈക്രോബുകളും ഉണ്ട് എന്നും പറയപ്പെടുന്നു. കോശങ്ങളുടെ വലുപ്പം വളരെ വളരെ ചെറുതാണെങ്കിലും, ചില കോശങ്ങൾക്ക് നല്ല നീളം ഉണ്ട്. ഉദാഹരണത്തിന് നമ്മുടെ മസ്തിഷ്കത്തിൽ നിന്നും കാലിലേക്ക് നീങ്ങുന്ന ന്യൂറോണുകൾക്ക് ഒരു മീറ്ററിൽ കൂടുതൽ നീളം ഉണ്ട്. എന്നാൽ അവയുടെ വീതി വെറും 10 μm ആണ്. μ (മൈക്രോ) എന്നാൽ $10^{-6}$ ആണ്. എന്നു വച്ചാൽ $^{1}/_{1000000}$ മീറ്റർ. ഈ കോശത്തിന്റെ വീതി വെറും $^{1}/_{100000}$ മീറ്റർ ആണ്.

ഇവിടെ ചിന്തിക്കേണ്ടുന്ന കാര്യം ഇത്രയും ബൃഹത്തായ സങ്കീർണ്ണതയും സൂക്ഷ്മതയും 100000000000000 എണ്ണത്തോളമുമുള്ള കോശങ്ങളെ തമ്മിൽ ബന്ധിപ്പിക്കുകയും വ്യത്യസ്തങ്ങളായ ഉത്തരവാദിത്വങ്ങൾ നൽകികൊണ്ട് പ്രവർത്തിപ്പിക്കുകയും ചെയ്യുന്നതിന് പിന്നിൽ അമാനുഷികമായ ഒരു തരം സോഫ്റ്റ്വേർ പോലുള്ള എന്തോ ഉണ്ട് എന്ന് വാദിക്കുന്നതിൽ തെറ്റുണ്ടോ? ഇത് ശരിയാണെങ്കിൽ മനുഷ്യ ശരീരത്തിൽ സംഭവിക്കുന്ന രോഗങ്ങൾക്ക് ഈ ജൈവിക സോഫ്റ്റ്വേറിനുണ്ടാവുന്ന എന്തെങ്കിലും പിശാകാവാം കാരണം എന്നും അനുമാനിച്ച് കൂടെ? ഹോമിയോപ്പതി ഈ പിശകിനെയാണ് തിരുത്താൻ ഉന്നം ഇടുന്നത് എന്നുപറഞ്ഞാൽ മുഖദാവിൽ അതിനെ എങ്ങിനെ തിരസ്കരിക്കുക?

# ഹോമിയോ പഠനം: പാഠം 2

ഹോമിയോ പഠന പദ്ധതിയുടെ രണ്ടാമത്തെ പാഠമായ ഈ അദ്ധ്യായത്തിൽ, ഹോമിയോപതിയുടെ നാല് മുഖ്യമായ പ്രിൻസിപ്പ്ൾസ് അഥവാ മൂലതത്ത്വങ്ങളെക്കുറിച്ചാണ് (Cardinal principles) ആദ്യം പ്രതിപാധിക്കാൻ പോകുന്നത്. ഇവയിൽ രണ്ടെണ്ണം ഇപ്രാവശ്യത്തെ പാഠത്തിൽ ചർച്ചചെയ്യുന്നു ഈ തത്ത്വങ്ങൾ ഹോമിയോപ്പതി ഒരു ചികിത്സാ സമ്പ്രദായമായി പ്ര്ാക്റ്റിസ് (practise) ചെയ്തവർക്ക് (Homoeopaths) കിട്ടിയ അനുഭവ പരിചയത്തിന്റെ അടിസ്ഥാനത്തിൽ സാവധാനം രൂപീകരിക്കപ്പെട്ടതാണ്. ഈ നാല് മുഖ്യ തത്ത്വങ്ങൾ കൂടാതെ ഹോമിയോയിൽ സാർവ്വത്തികമായി അംഗീകരിക്കപ്പെടുന്ന മറ്റ് ഏതാനും തത്ത്വങ്ങളും ഉണ്ട്.

1. മുഖ്യതത്ത്വങ്ങളിൽ ആദ്യത്തേത് Law of similars / Like cures like ആണ്. ഇത് 1796ൽ ഹോമിയപ്പതിയുടെ പിതാവായ ഹാനമാൻ (Samuel Hahnemann) പ്രഖ്യാപിച്ച തത്ത്വമാണ്. ഈ കണ്ടത്തലിലേക്ക് ഹാനിമാനെ നയിച്ച മറ്റ് പ്രതിഭകളുടെ പുസ്തകങ്ങളെക്കുറിച്ച് കഴിഞ്ഞ മാസത്തിലെ പാഠത്തിൽ സൂചിപ്പിച്ചിരുന്നു.

ചില വസ്ത്തുക്കൾ കഴിച്ചാൽ ചില പ്രത്യേക രോഗങ്ങളുടെ ലക്ഷണങ്ങൾ മനുഷ്യനിൽ പ്രത്യക്ഷപ്പെടും, ഈ രോഗങ്ങൾ ഇല്ലാത്തവരിൽ. ഇങ്ങിനെ ഏതെങ്കിലും രോഗത്തിന്റെ പ്രത്യക്ഷ ലക്ഷണങ്ങൾ മനുഷ്യ ശരീരത്തിലോ, അല്ലെങ്കിൽ മനസ്സിലോ സൃഷ്ടിക്കുന്ന വസ്തുവിനെ വളരെ സൂക്ഷമായ നിലകളിലേക്ക് നേർപ്പിച്ചെടുത്ത്, ആ പ്രത്യേക രോഗമുള്ള ആൾ കഴിച്ചാൽ, രോഗശമനം ലഭിക്കും. ഇതാണ് ഈ തത്ത്വം.

ഈ തത്ത്വത്തിനെ ആധുനിക ശാസ്ത്രം പഠിച്ച് ഈ പ്രപഞ്ച രഹസ്യങ്ങൾ മുഴുവനും മനസ്സിലാക്കിയിട്ടുള്ള ബുദ്ധിമാന്മാർ അംഗീകരിക്കുന്നില്ല. അവർ പുച്ഛിച്ച് തള്ളുന്നു. അവർ ഈ തത്ത്വത്തിൽ കാണുന്ന പഴുത് ഇതാണ്: ഹോമീയോപ്പത്തി പ്രകാരം വസ്തുവിനെ ദ്രാവകത്തിൽ നേർപ്പിച്ചാൽ ആ ദ്രാവകത്തിൽ ആ വസ്തുവിന്റെ ഒരു അണുപോലും ബാക്കിവരുന്നില്ല. പിന്നെങ്ങിനെയാണ് ഇതിനെ ഒരു മരുന്നായി കാണുക? ഇത് പൊള്ളയായ ദ്രാവകം/പഞ്ഞസാര മാത്രമാണ്. എന്നാൽ അനുഭവം മറിച്ചാണ്. ഈ ഹോമീയോ ഔഷധം കഴിച്ചാൽ രോഗശമനം നടക്കുന്നുണ്ട്. അപ്പോൾ ഈ ലോക രഹസ്യങ്ങൾ മുഴുവൻ അറിയുന്ന ശാസ്ത്രജ്ഞരുടെ അറിവിന് അപ്പുറത്തുള്ള എന്തോ ഇവിടെയുണ്ട് എന്നതാണ് വാസ്തവം.

ഉദാഹരണത്തിന്, വിവാഹ സദ്യക്ക് കയറിവരുന്ന മാന്യനെ സൂചിപ്പിച്ച് കൊണ്ട്, അവിടുള്ള പണിക്കാരൻ 'ഓന് ഒരു പ്ളെയ്റ്റ് ബിരിയാണ് കൊടുക്ക്' എന്ന പറയുന്നതും, 'ഓർക്ക് ഒരു ഗ്ലാസ് വെള്ളം കൊടുക്ക്'എന്ന് (മലബാർ ഭാഷയിൽ) പറയുന്നതിലും ഒരു വ്യത്യാസം ഉണ്ട്. ഇങ്ഗ്ളിഷ് മാത്രം അറിയുന്നവർക്ക്, ഈ രണ്ട് വ്യത്യസ്തങ്ങളായ വാക്യങ്ങളും അവിടുള്ള എല്ലാ മനുഷ്യവ്യക്തിത്വത്തിലും, മനസ്സിലും വരുത്തുന്ന മാറ്റത്തെക്കുറിച്ച് മനസ്സിലാക്കാൻ പറ്റില്ല.

2. Law of minimum dose എന്നതാണ് രണ്ടാമത്തെ തത്ത്വം. ഹോമിയോപ്പതി രോഗചികിത്സ നടത്തിയവർ കണ്ടെത്തിയ ഒരു വസ്തുകയാണ്, രോഗചികിത്സയ്ക്ക് ഔഷധത്തിന്റെ ഏറ്റവും സൂക്ഷമായ ഡോസ് മതിയെന്നുള്ളത്. ചെറിയ ഡോസുകൾ, ശരീരത്തിൽ ബ്രഹത്തായ മാറ്റങ്ങൾ വരുത്തുന്നു. ഇതെങ്ങിനെയാണ് സംഭവക്കുകയെന്ന് പലർക്കും സംശയം തോന്നിയേക്കാം. ഒരു കേടായ ലോറി നീക്കണമെങ്കിൽ കുറേപ്പേർ ചേർന്ന് തള്ളണം (ഉന്തണം).

അടുത്ത പേജിൽ തുടരും.....

ഈ ഹോമിയോ പഠനപദ്ധതിക്കുള്ള സാങ്കേതിക വിവരങ്ങൾ നൽകുന്നത് Dr. Suresh Babu, BHMS ആണ്. ഇദ്ദേഹം ഹ്രസ്വകാലം ഗവൺമെന്റ് ഹോമിയോപ്പതി കോളജ് ടൂട്ടറായി പ്രവർത്തിച്ചിട്ടുള്ള വ്യക്തിയാണ്. സ്വാകാര്യമായി അനവധി രോഗികളെ ചികിത്സിച്ച് പരിചയമുള്ളവ്യക്തിയുമാണ്. Dr. Suresh Babu നൽകുന്ന സാങ്കേതിക വിവരങ്ങൾക്കപ്പുറം, ഈ എഴുത്തുകാരനും സ്വന്തമായ ആശയങ്ങൾ ഇവയ്ക്ക് അതീതമായി നിൽകുന്നതാണ്. എന്നാൽ ഇവ പഠനവിഷയത്തിൽ പുറമേയായ് മാത്രമേ നൽകുള്ളൂ.

പല രോഗങ്ങൾക്കും ഹോമിയോചികിത്സക്കായി നല്ല നിലവാരത്തിൽ പ്രവർത്തിക്കുന്ന ഹോമിയോപത്തുകളെ (Homoeopaths) നേരിട്ട് കണ്ട് പ്രശ്നപരിഹാരം നേടുന്നതാണ് നല്ലത്. അതേ സമയം ആർക്കെങ്കിലും വിദൂരത്ത് നിന്നും Dr. Suresh Babuവുമായി ഓൺലൈനായി രോഗസംബന്ധമായി കൺസൾട്ട് ചെയ്യണമെന്നുണ്ടെങ്കിൽ, ഈ വെബ്ലിങ്കിൽ ക്ളിക്ക് ചെയ്യുക.

കാര്യം ശരിയാണ്. എന്നാൽ ഇന്ന് ശാസ്ത്രതത്ത്വങ്ങൾക്ക് അതീതമായ ശക്തികാണിക്കുന്ന ഒരു കാര്യം കണ്ടെത്തിയിട്ടുണ്ട്. അത് സോഫ്റ്റ്വേറാണ്. നിസ്സാരങ്ങൾ എന്ന് തോന്നിപ്പിക്കാവുന്ന കോഡുകൾ കാര്യമായ സംഭവവികാസങ്ങൾക്ക് തുടക്കം കുറിക്കുകയും, അവയെ നടത്തുകയും, പലകാര്യങ്ങളേയും നിയന്ത്രിക്കുകയും ചെയ്യുന്നു. മനുഷ്യശരീരത്തിന് പിന്നിൽ ഒരു അമാനുഷിക സോഫ്റ്റ്വേർകോഡ് പ്രവർത്തിക്കുന്നുണ്ട് എന്ന് പറഞ്ഞാൽ എന്ത് അടിസ്ഥാനത്തിലാണ് ആ വാദത്തെ നിരാകരിക്കുക? നിരാകരിക്കുന്നവർക്ക് സോഫ്റ്റ്വേറുകളെക്കുറിച്ച് എന്തെങ്കിലും അറിയുമോ? കൈയിലിരിക്കുന്ന മൊബൈൽ ഫോണിൽ പ്രവർത്തിക്കുന്ന സോഫ്റ്റ്വേറിനെക്കുറിച്ചുപോലും യാതോരു വിവരവുമില്ലാത്തവർ പ്രപഞ്ചരഹസ്യങ്ങളെക്കുറിച്ചുള്ള പൂർണ്ണവിരവം നടിച്ച് കൊണ്ട് അറിയാത്തകാര്യങ്ങളെക്കുറിച്ച് ആധികാരികമായി സംസാരിക്കുന്നു.

BOOKS
SUBMISSIONS
Previous Location

# ONLINE RESOURCES

[Advertisements]

ഇൻ്റർനെറ്റിൽ ലഭ്യമായ പലതരം സാങ്കേതിക കാര്യങ്ങളുടേയോ, ഉൽപ്പന്നങ്ങളുടേയോ, സേവനങ്ങളുടേയോ സ്രോതസ്സുകളിലേക്കുള്ള ലിങ്കുകളാണ് താഴെകൊടുത്തിരിക്കുന്നത്.

[ഈ വെബ്പേജുകൾ വിവിധതരം വ്യാപാരസ്ഥാപനങ്ങളാണ്. ഇവ പ്രഖ്യാപിക്കുന്ന ഉൽപ്പന്നങ്ങളുടെ/സേവനങ്ങളുടെ ഗുണനിലവാരത്തെക്കുറിച്ച് ഉപഭോക്താക്കൾ സ്വന്തമായി വിശകലനം ചെയ്യേണ്ടതാണ്. ഈ ഡിജിറ്റൽ മാസികയ്ക്ക് ഇവയുമായി ബന്ധപ്പെട്ട് യാതോരു ഉറപ്പും തരാനുള്ള അനുഭവപരിചയമില്ല, എന്ന് മനസ്സിലാക്കുക.]



Click here

1. ഇന്ത്യയിൽ ഓൺലൈനായി (Online) ഉൽപ്പന്നങ്ങളും, മറ്റും വിൽക്കുന്നതിൽ ഏറ്റവും പേരുകേട്ടത് ഫ്ളിപ്പ്കാർട്ടാണ്. ഇതിലേക്ക് നീങ്ങാൻ ഇൻ്റർനെറ്റിലേക്ക് ബന്ധം സ്ഥാപിച്ചതിന് ശേഷം, ഈ ലിങ്കിൽ ക്ളിക്ക് ചെയ്യുക.

2. വെബ്സൈറ്റുകൾ ഹോസ്റ്റ് ചെയ്യാൻ ചിലവ് കുറഞ്ഞ ഒരു വെബ്ഹോസ്റ്റിങ്ങ് സൈറ്റിലേക്കുള്ള ലിങ്കാണ് ഇത്. ഇതിലേക്ക് നീങ്ങാൻ ഇൻ്റർനെറ്റിലേക്ക് ബന്ധം സ്ഥാപിച്ചതിന് ശേഷം, ഈ ലിങ്കിൽ ക്ളിക്ക് ചെയ്യുക.

3. വിവിധതരം ഓൺലൈൻ വ്യാപാരങ്ങൾ നടത്താനുതകുന്ന പലതരം വെബ്സോഫ്റ്റ്വേറുകൾ വിൽക്കുന്ന ഒരു കമ്പനിയുടെ വെബ്സൈറ്റിലേക്കുള്ള ലിങ്കാണ് ഇത്. Dating software, Social Networking software,
PG Real Estate Solution, PG Roommate Solution,
Job Board software, Turnkey PHP Auto Classifieds Software,
Newsletter software for email dispatch, Turnkey php web portal software,
PG Online Training Solution, Turnkey events registration/management website,
Ready-made modeling agency website for your business,
Video Capture software തുടങ്ങിയ സോഫ്റ്റ്വേറുകൾ ഇവിടെ കാണാം.

4. നിങ്ങളുടെ വെബ്സൈറ്റിൽ ഉപഭോക്താക്കളുമായി ഒരു Chat സൗകര്യം ആവശ്യമുണ്ടെങ്കിൽ ഈ ലിങ്ക് പരിശോധിക്കൂ.

5. നിങ്ങളുടെ വെബ്സൈറ്റിന് അത്യുഗ്ര സൗന്ദര്യവും കാര്യക്ഷമതയും വാഗ്ദാനം നൽകുന്ന Templateറ്റുകൾ വിൽക്കുന്ന ഒരു സൈറ്റാണ് ഇത്. വിലകൂടിയവയായാണ്. എന്നാൽ മൂല്യംനൽകുന്ന Templateറ്റുകൾ വേണമെങ്കിൽ ഈ സൈറ്റ് ഒന്ന് സന്ദർശിക്കൂ.

6. നിങ്ങളുടെ ഐപി(IP)യും മറ്റ് ഓൺലൈൻ പ്രവർത്തനങ്ങളും വെളിപ്പെടുത്താതെ നിങ്ങൾക്ക് ഇൻ്റർനെറ്റിൽ പ്രവേശിക്കണമെങ്കിലുള്ള സൗകര്യങ്ങൾ നൽകുന്ന ഒരു സൈറ്റാണ് ഇത്.

7. നിങ്ങൾക്ക് ഫോറിൻ എക്സ്ചെയ്ഞ്ച് വ്യാപാരം നടത്താൻ താൽപ്പര്യമുണ്ടെങ്കിൽ, ഈ വെബ്സൈറ്റ് ഒന്ന് സന്ദർശിച്ച് നോക്കൂ.

8. ഗംഭീരങ്ങളായ കമ്പ്യൂട്ടർ ഓൺലൈൻ ഗെയ്മ്സിൽ നിങ്ങൾക്ക് താൽപ്പര്യമുണ്ടെങ്കിൽ ഈ ലിങ്കൊന്ന് പരിശോധിക്കൂ.

9. ഓൺലൈൻ *കെസീനോ* (*Casinos*) സൈറ്റുകളിൽ ചൂതാടാൻ നിങ്ങൾക്ക് താൽപ്പര്യമുണ്ടോ എങ്കിൽ, ഈ സൈറ്റ് ഒന്ന് പരിശോധിക്കൂ.

COVER PAGE
NEXT PAGE
ONE PAGE Back
Previous Location
Go to PAGE No:
SEARCH
CLOSE

## BIO-DATA PAGE

ഈ പേജിൽ തൊഴിലവസരങ്ങളും, മറ്റും അന്വേഷിക്കുന്നവർക്കും മറ്റും സൗജന്യമായി പേര് വിവരങ്ങൾ നൽകാവുന്നതാണ്. ഇങ്ങ്ഗ്ളിഷിലും മലയാളത്തിലും നൽകാം. ദയവായി നിങ്ങളുടെ കമ്പ്യൂട്ടറിലോ, അല്ലെങ്കിൽ സ്മാട്ട് ഫോണിലോ, ടാബ്ളറ്റിലോ, Telegram ഡൗൺലോഡ് ചെയ്ത് install ചെയ്യുക. Telegram എന്നത് Whatsapp പോലുള്ള ഒരു Appആണ്. അതിൽ 9961977136 എന്ന നമ്പർ കോൺടാക്റ്റായി (Contact) ചേർക്കുക.

ഇതിലൂടെ നിങ്ങളുടെ ബയോഡാറ്റ വിവരങ്ങൾ നൽകുക. നൽകേണ്ടുന്ന വിവരം ഇവയാണ്: പേര്, മേൽവിലാസം, വിദ്യാഭ്യാസ യോഗ്യത, അനുഭവപരിചയം, അറിയുന്ന ഭാഷകൾ, സ്ത്രീയോ പുരുഷനോ, വയസ്, ഈ-മെയ്ൽ, ഫോൺ, നിങ്ങളുടെ പൂർണ്ണമായ ബയോഡാറ്റയും എറ്റാച്ച് ചെയ്ത് അയക്കാവുന്നതാണ്. ഈ പൂർണ്ണമായ ബയോഡാറ്റ VICTORIA INSTITUTIONSന്റെ ബയോഡാറ്റ വെബ് പേജിൽ പോസ്റ്റ് ചെയ്യുന്നതാണ്.

നിങ്ങളുടെ Telegram Appലെ ഫോൺ നമ്പർ നിങ്ങളുടെ വ്യക്തിപരമായ നമ്പറായിരിക്കേണം. ഈ നമ്പറായിരിക്കും നിങ്ങളുടെ വ്യക്തിപരമായ നമ്പറായി രേഖപ്പെടുത്തുക.

നിങ്ങൾ നൽകുന്ന വിവരങ്ങൾ, ഈ ഡിജിറ്റൽ മാഗസീനിന്റെ പ്രസാധകർക്ക് താൽപര്യമുള്ള രീതിയിലെല്ലാം, യാതോരു പരിധികളുമില്ലാതെ, പ്രസിദ്ധീകരിക്കാനുള്ള അനുവാദം നിങ്ങൾ നൽകുന്നുണ്ട് എന്നതിനോട് നിങ്ങൾ യോജിക്കുന്നുണ്ട് എന്നുണ്ടെങ്കിൽ മാത്രമേ നിങ്ങൾ ഈ വിവരങ്ങൾ നൽകാൻ പാടുള്ളു.

In this page, job-seekers / work seekers/ assignment seekers etc. can publish their name, and other details for free. The details can be given in both English as well as Malayalam. You need to download Telegram App and install it in your computer, Smartphone or Tablet. Telegram is an App similar to Whatsapp. After that, add the phone number 9961977136 as your contact. You can send your biodata details to this number via Telegram. Details you need to provide are Name, Address, Educational qualification, Work experience, Languages you are proficient in, Gender, Age, e-mail, Phone (this should be the same as your phone number in your Telegram App, from which you send these details). You can also send your full biodata which will be posted on VICTORIA INSTITUTIONS’ Biodata webpage.

You should send these details only if you allow the publishers of this digital magazine to publish your details in any way the publisher wishes to. Without any limitations.



# BIODATA ENTRY

**CODE: AA-AA-AAA**

**Name**: Arun T Vijayan, Thayyil Puthen Veedu, Mamala P O, Muriamangalam, Ernakulam-682305.

**Educational Qualification**- Master Degree in Journalism(MCJ)

**Experience** 27 months in Janayugam daily and 19 months in KeralaKaumudi. Writing articles for an online newspaper Headline Kerala.

**Languages Known** Malayalam and English.

**Gender**: Male.

**Age**: 29

**Email**: aruntvijayan@gmail.com

**Job expected**: Malayalam writer.

# പരസ്യ വിവരങ്ങൾ

ഈ ഡിജിറ്റൽ മാസിക എല്ലാ മാസവും 1ാം തീയതി ഔപചാരികമായി റിലീസ് ചെയ്യപ്പെടുന്നതാണ്. archive.orgൽ നിന്നും, victoria.org.inൽ നിന്നും ഇത് സൗജന്യമായി ഡൗൺലോഡ് ചെയ്യാവുന്നതാണ്.

ഈ മാസികയിൽ പരസ്യങ്ങൾ നൽകാവുന്നതാണ്. സൗജന്യമായി പരസ്യം ചെയ്യാവുന്ന കാര്യം ബയോഡാറ്റയാണ്. ഇതിന്റെ വിവരങ്ങൾ പേജ് നം. 34ൽ ലഭിക്കുന്നതാണ്. മറ്റൊന്ന് സംഘടനകളുടേയും ക്ളബ്ബുകളുടേയും വിവരങ്ങൾ.

ക്ളാസിഫൈഡ് പരസ്യങ്ങൾ ഇവയാണ്. ഇവ ക്ളാസിഫൈഡ് പരസ്യങ്ങളുടെ പേജിൽ വരുന്നതാണ്: റിയൽ എസ്റ്റെയ്റ്റ്, വൈവാഹികം, ജീവനക്കാരനെ ആവശ്യമുണ്ട് c&.

ഇതിന് 2015 ഫെബ്റുവരി മാസത്തേക്കുള്ള ചാർജ് രൂപ: 200/ ആണ്. ഇങ്ഗ്ളിഷിലും മലയാളത്തിലും സ്പെയ്സ് അടക്കം 300 കാരക്റ്റർ ഈ സംഖ്യയ്ക്ക് നൽകാവുന്നതാണ്. ഇതിൽ കൂടുതലായി വരുന്ന ഓരോ 50 കാരക്റ്ററിനും, 25 രൂപ അധികമായി നൽകേണ്ടതാണ്. ഹെഡ്ഡിങ്ങ്ന് സ്പെസ്യ് അടക്കം 25 കാരക്റ്ററാണ് അനുവധിച്ചിട്ടുള്ളത്. ഇതിൽ കൂടുതലായി വരുന്ന ഓരോ 5 കാരക്റ്ററിനും 25 രൂപ അധികമായി നൽകേണ്ടതാണ്.

**ഡിസ്പ്ളെ പരസ്യങ്ങൾ**: ഇവ ഏത് പേജിലും നൽകാവുന്നതാണ്. എന്നാൽ ഇവ ഏതെങ്കിലും ഒരു പ്രത്യേക പേജിൽ തന്നെ വരും എന്ന് വാക്ക് നൽകാൻ ഞങ്ങൾക്ക് ആവില്ല. മാഗസിനിന്റെ ഡിസൈനിങ്ങിന്റെ സൗകര്യത്തിനെ അടിസ്ഥാനപ്പെടുത്തിയോ, അല്ലെങ്കിൽ മറ്റെന്തെങ്കിലും കാരണത്താലോ, ഈ പരസ്യങ്ങൾ ഏത് പേജിലും നൽകാനുള്ള അധികാരം ഞങ്ങൾക്കുണ്ടാകും.

ഡിസ്പ്ളെ പരസ്യങ്ങളുടെ നിരക്ക് അറിയാൻ ഇന്റർനെറ്റിലേക്ക് കണക്റ്റ് ചെയ്തതിന് ശേഷം ഇവിടെ ക്ളിക്ക് ചെയ്യുക.

ഇത്യാദി പരസ്യങ്ങൾ നൽകാൻ ആഗ്രഹിക്കുന്നവർ, ആദ്യം advt@victoria.org.in എന്ന ഈ-മെയ്ലിലേക്ക് പരസ്യം അയക്കണം. ഇതിന് വരുന്ന പരസ്യ ചാർജ് എത്രയാണെന്ന് ഈ-മെയ്ലായി അറിവ് ലഭിക്കുന്നതാണ്. തുടർന്ന് ഈ സംഖ്യ വിക്റ്റോറിഅ: ഇൻസ്റ്റിറ്റ്യൂഷൻസ് ന്റെ ബാങ്ക് എക്കൗണ്ടിലേക്ക് ഈ സംഖ്യ അയക്കുകയും, ഈ വിവരം ഈ-മെയ്ലായി ഞങ്ങളെ അറിയിക്കുകയും ചെയ്യണം. ഇത് സംബന്ധിച്ച് ഫോൺമുഖേന ബന്ധപ്പെടാൻ ആഗ്രഹിക്കുന്നവർ 9656100722 എന്ന നമ്പറിൽ വിളിച്ച് മാർക്കറ്റിങ്ങ് മാനേജറുമായി സംസാരിക്കേണ്ടതാണ്.

പരസ്യങ്ങൾ നിങ്ങളാണ് നൽകിയിട്ടുള്ളത് എന്നത് സ്ഥിരീകരിക്കാനായി നിങ്ങൾ നൽകിയിരിക്കുന്ന മൊബൈൽ ഫോണിലേക്ക് ഒരു എസ്എംഎസ് സന്ദേശം ഞങ്ങൾ അയക്കുന്നതും, അത് ശരിയാണ് എന്ന് നിങ്ങൾ എസ്എംഎസ് ആയിത്തന്നെ സ്ഥിരീകരിക്കേണ്ടതുമാണ്.

വിക്റ്റോറിഅ: ഇൻസ്റ്റിറ്റ്യൂഷൻസ് ന്റെ ബാങ്ക് എക്കൗണ്ട് വിവരങ്ങൾ

A/c Name: VICTORIA INSTITUTIONS
Bank: UNION BANK of INDIA
Current a/c no: 638401010011063
IFSC: UBIN0563846
SWIFT CODE: UBININBBKNN

VICTORIA INSTITUTIONS
Aaradhana, DEVERKOVIL 673508
Calicut district, Kerala, India

**നിബന്ധനകളും വ്യവസ്ഥകളും**: എല്ലാ പരസ്യങ്ങളും നിങ്ങളുടെ മൊബൈൽ ഫോണിലൂടെ എസ്എംഎസ് ആയി സ്ഥിരീകരിക്കേണ്ടതാണ്.

പണം അടച്ചിട്ടും, പരസ്യം നിങ്ങളുടെ മൊബൈൽ ഫോണിലൂടെ എസ്എംഎസ് ആയി സ്ഥിരീകരിച്ചുകഴിഞ്ഞിട്ടും, വല്ലകാരണത്താലും, നിങ്ങളുടെ പരസ്യം ഈ ഡിജിറ്റൽ മാഗസീനിൽ ഇടാതിരിക്കാനുള്ള അധികാരം ഞങ്ങൾക്ക് ഉണ്ട്. അങ്ങിനെ സംഭവിക്കുകയാണെങ്കിൽ, പിന്നീട് വരുന്ന ഏതെങ്കിലും ലക്കത്തിൽ ഈ പരസ്യം നൽകാനുള്ള അധികാരം ഞങ്ങൾക്കുണ്ടായിരിക്കും. അതെ സമയം, പരസ്യം നൽകിയ വ്യക്തിക്ക് ഡിജിറ്റൽ മാസികയുടെ പിന്നീട് പുറത്തിറങ്ങുന്ന ലക്കത്തിൽ പരസ്യം നൽകരുത് എന്ന് വേണമെങ്കിൽ മുൻകൂറായി ആവശ്യപ്പെടാം. അങ്ങിനെ പരസ്യം റദ്ദാക്കുകയാണെങ്കിൽ, നൽകിയ പണം തിരിച്ച് ഉപഭോക്താവിന്റെ ബങ്ക് എക്കൗണ്ടിക്ക് അയച്ചുതരാവുന്നതാണ്. ഇങ്ങിനെ ആവശ്യം വരികയാണെങ്കിൽ, ഉപഭോക്താവ് ബാങ്ക് എക്കൗണ്ട് നമ്പർ നൽകേണ്ടതാണ്.

പരസ്യം ഡിജിറ്റൽ മാഗസീനിൽ വരുമ്പോൾ, യാതോരു തെറ്റും പിശകും വരാതിരിക്കാൻ എല്ലാവിധ മുൻകരുതലും ചെയ്യുമെങ്കിലും, അങ്ങിനെ വല്ല തെറ്റോ പിശകോ സംഭവിക്കുകയാണെങ്കിൽ, അതിന് യാതോരുവിധ ഉത്തരവാദിത്വമോ, നഷ്ടപരിഹാരമോ, ഏൽക്കാൻ ഈ ഡിജിറ്റൽ മാഗസിന്റെ പ്രസാധകർ തയ്യാറല്ല.

നൽകുന്ന പരസ്യം എത്രപേർ കാണുമെന്നോ, മറ്റോ യാതോരും ഉറപ്പും തരാൻ പറ്റില്ല.

നിയമപരമായി എന്തെങ്കിലും തർക്കങ്ങൾ വരികയാണെങ്കിൽ, പ്രശ്നം സംസാരിച്ച് തീർക്കാൻ ശ്രമിക്കേണ്ടതാണ്. അത് സാധ്യമല്ലെങ്കിൽ പ്രശ്നം ദേവർകോവിൽ എന്ന സ്ഥലം ഏത് കോടതിയുടെ അധികാരപരിധിയിലാണോ വരുന്നത്, ആ കോടതിയിലായിരിക്കും പരിഹരിക്കപ്പെടേണ്ടത്.

പരസ്യം നൽകുമ്പോൾ, പരസ്യം നൽകുന്ന വ്യക്തി ഈ മുകളിൽ പ്രസ്താവിച്ച നിബന്ധനകളോടും, വ്യവസ്ഥകളോടും യോജിക്കുന്നു എന്ന് ഞങ്ങൾ മനസ്സിലാക്കുന്നതാണ്.

# Advertising details

This digital magazine will be released on the 1st of all months. The magazine can be downloaded for free from archive.org as well as from victoria.org.in.

Advertisements can be given in the magazine. Bio-data can be listed freely. Details about this can be found on Page no: 34. Details of non-commercial organisations and clubs can also be given for free listing.

There shall be a Classified Advertisements page.

This shall include Real Estate (Buy/Sell, Rent/Lease), Matrimonial, Staff wanted, Miscellaneous &c.

**Classified Advertisement** charges for February 2015 issue is Rs.200/ per classified ad. The word limit is 300 characters (for both Malayalam as well as English). After this limit, for every 50 excess characters, Rs. 25/- should be paid extra. Heading words allowed shall be 25 characters. For every 5 character extra Rs. 25 has to be paid.

**Display advertisements**: These can be given in any page desired. However, due to the requirements of magazine-designing as well for any other reason (which need not be disclosed), we reserve the right to place any Display Ad in any page, other than which is requested for by the advertiser.

To know the current Display Advertisement tariff rates, please Connect to the Internet and Click here.

Persons who wish to place any advertisement in the digital magazine should first send their advertisement material by email to advt@victoria.org.in. They shall be duly notified of the cost of the advertisement. Once this is accepted, they need to transfer the said amount to the bank a/c of VICTORIA INSTITUTIONS. After this, an email has to be send informing us of this money transfer. If anyone desires to talk directly to our Marketing Manager, they can call in this number: 9656100722

To confirm that the advertisements have been submitted by you, we will be sending you an SMS to the mobile phone number provided by you. You need to confirm this by sending an SMS to us from the same mobile phone.

VICTORIA INSTITUTIONS' bank account details

A/c Name: VICTORIA INSTITUTIONS
Bank: UNION BANK of INDIA
Current a/c no: 638401010011063
IFSC: UBIN0563846
SWIFT CODE: UBININBBKNN

VICTORIA INSTITUTIONS
Aaradhana, DEVERKOVIL 673508
Calicut district, Kerala, India

**Terms and conditions**

You need to confirm all advertisement submission by means of an SMS message from your mobile phone.

Even after you have paid the tariff rates, and also confirmed the advertisement submission by means of an SMS, we still have the right to refrain from placing your advertisement in the digital magazine for any reason/s, which we need not disclose. However, we also do have the right to place this/these advertisements in any subsequent issues of the digital magazine. However, the person who has submitted the advertisement can mention if he or she doesn't want the advertisement placed in any subsequent issue of the digital magazine. In which case, the amount paid by the customer will be remitted into his or her bank a/c. For this purpose, the customer will need to provide us with his or her bank a/c details.

Even though we will take utmost care to see that no errors do enter into the advertisements submitted by advertisers, if any error or mistakes do happen, we shall not take any responsibility for the same or be liable to pay any compensation in this regard.

We cannot give any guarantee as to how many persons will see or read the advertisements.

If any legal disputes do arise with regard to any advertisements, attempts should be made to talk it out. If this is not possible, the dispute will be adjudicated by the legal courts under whose judicial authority the place Deverkovil comes.

When an advertisement is given, it is understood that the advertiser and his representatives do agree to all the Terms and Conditions mentioned above.

